

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH



Vol. 2 No. 40 | THE ONLINE OFFICIAL NEWS BULLETTIN | 2019 October 5

സ്ലീബാകാലം | SEASON OF CROSS | ܥܕܢܐ ܕܨܠܝܒܐ

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| ♪4 6 4th Sunday after the Feast of Holy Cross |  ♪8 7 Comme. of Martyrs St. Sargis & St. Bakos | ♪4 8 | ♪8 9 | ♪4 10 | ♪8 11 |  ♪4 12 164th Memorial of Cheppad Philipose Mar Dionysius Malankara Metropolitan (St. Geroge Church, Cheppad) 39th Memorial of Yuhannoon Mar Athanasios OIC (Perunad Bethany Asram) |




എം. എ. യുസഫലിയുടെ മാതാപിതാക്കളുടെ സ്മരണയ്ക്കായി പരുമല ആശുപത്രിയിൽ നിർമ്മിച്ച പുതിയ വാർഡിന്റെ ഉദ്ഘാടനം എം. എ. യൂസഫലി നിർവഹിക്കുന്നു. പ. കാതോലിക്കാ ബാവാ സമീപം.

## ഓർത്തഡോക്സ് സഭയോട് സർക്കാർ കാണിച്ചത് അനീതി; ശബരിമലയിൽ കണ്ട തിരക്ക് സർക്കാർ പിറവത്ത് കാണിച്ചില്ല: വി മുരളീധരൻ

പത്തനംതിട്ട: സുപ്രീംകോടതി വിധി നടപ്പാക്കുന്നതിൽ പിറവം പള്ളിക്കേസിൽ കാണിക്കാത്ത തിരക്കാണ് സംസ്ഥാന സർക്കാർ ശബരിമലയിൽ കാണിച്ചതെന്ന് കേന്ദ്രമന്ത്രി വി.മുരളീധരൻ. പിറവം പള്ളിക്കേസിൽ തികഞ്ഞ അനീതിയാണ് ഓർത്തഡോക്സ് സഭയോട് സംസ്ഥാന സർക്കാർ കാണിച്ചത്.

ചെങ്ങന്നൂർ തെരഞ്ഞെടുപ്പ് കാലത്ത് ഓർത്തഡോക്സ് സഭയോട് വലിയ സ്നേഹമായിരുന്നു സർക്കാരിന് എന്നാൽ ഉപതെരഞ്ഞെടുപ്പ് കഴിഞ്ഞതോടെ അത് കഴിഞ്ഞു. ഓർത്തഡോക്സ് സഭയോട് സർക്കാർ കാണിച്ചത് തികഞ്ഞ അനീതിയാണ്. തെരഞ്ഞെടുപ്പ് കണ്ടല്ല സർക്കാർ നിലപാടുകൾ സ്വീകരിക്കേണ്ടതെന്നും വി.മുരളീധരൻ വിമർശിച്ചു. കോന്നിയിൽ എൻഡിഎ തെരഞ്ഞെടുപ്പ് കൺവൻഷനിൽ സംസാരിക്കുകയായിരുന്നു മുരളീധരൻ.

## കടമറ്റം പള്ളിയിൽ പാരലൽ സംവിധാനം അവസാനിപ്പിച്ച് കോടതി ഉത്തരവ്

കൊച്ചി: കടമറ്റം പള്ളിയിൽ പാരലൽ സംവിധാനം അവസാനിപ്പിച്ച്, പാത്രിയർക്കീസ് പക്ഷത്തിനു നിരോധനം ഏർപ്പെടുത്തി കോടതി ഉത്തരവായി.



പ. കാതോലിക്കാ ബാവ കട്ടച്ചിറ പള്ളിയിൽ വി. കുർബാന അർപ്പിക്കുന്നു..



പഴഞ്ഞി പെരുന്നാളിന് ആശംസകൾ അർപ്പിക്കുന്നതിനായി ബി.ജെ.പി. സംസ്ഥാന പ്രസിഡന്റ് പി. എസ്. ശ്രീധരൻ പിള്ള പഴഞ്ഞി കത്തീഡ്രലിൽ എത്തിയപ്പോൾ പ. കാതോലിക്കാബാവ, ഡോ. മാത്യൂസ് മാർ സേവേറിയോസ്, ഡോ. ഗീവർഗീസ് മാർ യൂലിയോസ് എന്നിവർക്കൊപ്പം.




പിറവം സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ വികാരി ഫാ. സ്കറിയാ വട്ടക്കാട്ടിൽ വി. കുർബ്ബാന അർപ്പിക്കുന്നു.

ലേഖനം

# മനുഷ്യനിൽ വസിക്കുന്ന പരിശുദ്ധാത്മാവ്

## ഡോ. മാത്യൂസ് മാർ സേവേറിയോസ്

**അ**ഞ്ചാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന പ്രസിദ്ധ വേദശാസ്ത്രജ്ഞനായിരുന്ന മാബൂഗിലെ വി. പീലക്സീനോസിന്റെ ആത്മികപ്രബോധനങ്ങൾ സുപ്രസിദ്ധമാണ്. ഏഴു യാമങ്ങളിലേക്കുള്ള അദ്ദേഹത്തിന്റെ രഹസ്യ പ്രാർത്ഥനകൾ ആരെയും ഹഠാദാകർഷിക്കുന്നു. അദ്ദേഹത്തിന്റെ ആത്മീകപ്രബോധനങ്ങളിൽ പ്രാധാന്യം അർഹിക്കുന്ന ഒന്നാണ് മനുഷ്യനിൽ വസിക്കുന്ന പരിശുദ്ധാത്മാവിനെക്കുറിച്ചുള്ള വിശകലനം.

ഒരു തികഞ്ഞ സന്യാസിയെന്ന അനുഭവപരിചയത്തിൽ നിന്നും അടർത്തിയെടുത്ത വാക്കുകളാണ് അവയെന്നതിൽ സംശയമില്ല. ഒരു പണ്ഡിതനായ വേദശാസ്ത്രജ്ഞനെന്ന രീതിയിൽ വേദശാസ്ത്രസത്യങ്ങളെ ലളിതമായ രീതിയിൽ വിശദമാക്കുവാനുള്ള അദ്ദേഹത്തിന്റെ കഴിവ് അനിതരസാധാരണമാണ്.

അദ്ദേഹത്തിന്റെ ചിന്താധാരയോടു ബന്ധപ്പെട്ടുനിന്നുകൊണ്ട് ഏതാനും ചില കാര്യങ്ങൾ വിശദമാക്കുകയാണ്.

### 1. മനുഷ്യഘടന

ജീവശാസ്ത്രപരമായ ഘടനയല്ല ഇവിടെ പ്രതിപാദിക്കുന്നത്. മനുഷ്യവംശശാസ്ത്രത്തിന്റെ അടിസ്ഥാനത്തിൽ നിന്നുകൊണ്ട് ഒരു വേദശാസ്ത്രവിശകലനമാണ് ഇവിടുത്തെ വിവക്ഷ. ശരീരബദ്ധമായ മനുഷ്യജീവന്റെ അപഗ്രഥനത്തിനു മാത്രമേ ജന്തുശാസ്ത്രത്തിൽ സ്ഥാനമുള്ളു. മനശ്ശാസ്ത്രമാണെങ്കിൽ മനസ്സ് എന്ന ഒരു പ്രതിഭാസത്തെ ശരീരത്തിനിതരമായി സങ്കല്പിച്ചുകൊണ്ട് ചില നിഗമനങ്ങളിലൂടെ കയറിയിറങ്ങി പലതും സാധിച്ചെടുക്കുന്നുവെന്ന് അഭിമാനിക്കുന്നു. എന്നാൽ ഇവയിൽ നിന്നെല്ലാം വ്യത്യസ്തമായി ക്രിസ്തീയവേദശാസ്ത്രത്തിനു മനുഷ്യഘടനയെക്കുറിച്ച് സാരമായ ചില സത്യങ്ങൾ വ്യക്തമാക്കുവാനുണ്ട്.

മനുഷ്യൻ ശരീരവും ആത്മാവും ചേർന്ന ഒരു വ്യക്തിയാണ്. മനുഷ്യനിലെ ഘടകങ്ങളായി ദേഹം, ദേഹി, ആത്മാവ് എന്നിവയെ മനുഷ്യസൃഷ്ടിയിൽ തന്നെ മനസ്സിലാക്കാവുന്നതാണ് (ഉല്പത്തി പുസ്തകം 2.7). എന്നാൽ ശരീരമെന്നത് വസ്തുമയവും, ദേഹിയും ആത്മാവും അശരീരവും ആയതിനാൽ വേദപുസ്തകത്തിൽ മിക്ക സ്ഥലത്തും മനുഷ്യനിലെ മൂന്നു ഘടകങ്ങളെ വ്യക്തമാക്കാതെ ശാരീരികം – അശാരീരികം എന്ന പൊതു അടിസ്ഥാനത്തിൽ മനുഷ്യൻ ശരീരവും ആത്മാവും ഉള്ള വ്യക്തിയെന്നു ചിത്രീകരിച്ചിരിക്കുന്നു. പുതിയനിയമത്തിൽ 1 തെസ്സ. 5:23 ലും എബ്രാ. 4:12 ലും ആണ് ദേഹം, ദേഹി, ആത്മാവെന്ന മനുഷ്യനിലെ മൂന്നു ഘടകങ്ങളെ എടുത്തു പറയുന്നത്. അലക്സന്ത്ര്യാ – ഗ്രീക്കു പാരമ്പര്യങ്ങളിൽ വന്നിട്ടുള്ള സഭാപിതാക്കന്മാരെല്ലാവരും തന്നെ ഈ ത്രിത്വഘടകത്തെ പിന്താങ്ങുന്നവരാണ്. പാശ്ചാത്യക്രൈസ്തവ ചിന്തയിൽ ദ്വിത്വഘടകവീക്ഷണമാണ് മുന്നിട്ടു നിൽക്കുന്നത്.

ശരീരബദ്ധമായ മനുഷ്യനിലെ ദൈവാത്മാവ് മനുഷ്യനിലെ ദൈവസ്വരൂപമാണെന്ന് (image of God) പാശ്ചാത്യ ക്രൈസ്തവചിന്തകരിൽ ഒരു കൂട്ടർ പറയുമ്പോൾ ദൈവസ്വരൂപം എന്നത് ശരീരവും ജീവശ്വാസവും ഉള്ള മനുഷ്യനിലെ ദൈവകൃപയിലൂടെയുള്ള സംസർഗ ചൈതന്യമാണെന്ന് മറ്റൊരു കൂട്ടർ വാദിക്കുന്നു. ആദ്യമനുഷ്യനായ ആദാം പാപം ചെയ്തപ്പോൾ ഈ ദൈവാത്മാവെന്ന ചൈതന്യമായ ദൈവസ്വരൂപം അവനു നഷ്ടപ്പെട്ടു. അവൻ കേവലം ഒരു ജീവനുള്ള മാംസപിണ്ഡമായി മാറിയെന്നു പറയുവാൻ ഇവർക്ക് ഇരുകൂട്ടർക്കും പ്രയാസമില്ല.

എന്നാൽ പൗരസ്ത്യചിന്തയിൽ മനുഷ്യന്റെ ശരീരവും ദേഹിയും (പ്രാണൻ) ആത്മാവും എന്നു മൂന്നായിട്ടോ, ശരീരവും ആത്മാവും (ദേഹിയെയും ആത്മാവിനെയും ഉൾപ്പെടുത്തിക്കൊണ്ട്) എന്നു രണ്ടായിട്ടോ പറയുമ്പോഴും മനുഷ്യനിലെ ദൈവസ്വരൂപം എന്നത് ഇതിൽ ഏതെങ്കിലും ഒന്നാണെന്ന് താദാത്മ്യപ്പെടുത്താറില്ല. ദൈവസാദൃശ്യം ദൈവദത്തമായ ദൈവസ്വഭാവത്തിന്റെ ഒരു പ്രതിമയായി (stamp) മനുഷ്യന്റെ ശരീരത്തെയും ദേഹിയെയും ആത്മാവിനെയും ഉൾക്കൊണ്ടുകൊണ്ട് മനുഷ്യനെന്ന സമ്പൂർണ്ണ വ്യക്തിയിൽ നിലകൊള്ളുന്നുവെന്ന് അവർ പറയുന്നു. ദേഹിയെന്നത് മനുഷ്യനിലെ പ്രാണൻ അഥവാ ജീവഘടകം എന്നും ആത്മാവെന്നത് ദൈവശ്വാസം മനുഷ്യന്റെ സൃഷ്ടിയിൽ ദൈവം ഊതിക്കൊടുത്തതെന്നും പൗരസ്ത്യർ വ്യക്തമാക്കുന്നു. ആയതിനാൽ ആദ്യമനുഷ്യനായ ആദാം പാപം ചെയ്തപ്പോൾ അവന് ദൈവവുമായുള്ള സംസർഗ്ഗം നഷ്ടപ്പെട്ടതിനാൽ അവനിലെ ദൈവസ്വരൂപത്തിന്റെ തേജസ്സ് മങ്ങിയെന്നോ മറയ്ക്കപ്പെട്ടുവെന്നോ മാത്രമേ പൗരസ്ത്യർ പറയൂ. ദൈവസ്വരൂപം നഷ്ടപ്പെട്ടുപോയി എന്നു പൗരസ്ത്യർ പറയാറില്ല.



മാബൂഗിലെ വി. പീലക്സീനോസ്

### 2. മനുഷ്യനും പരിശുദ്ധാത്മാവും

മനുഷ്യന് ദൈവം സൗജന്യകൃപയിൽ നൽകുന്ന ദാനമാണു പരിശുദ്ധാത്മാവ്. ഇതു പഴയനിയമകാലത്തു പ്രവാചകന്മാരിലും ന്യായാധിപന്മാരിലും രാജാക്കന്മാരിലും യഹോവയുടെ മറ്റ് അഭിഷിക്തന്മാരിലും ദൈവം നൽകിയിരുന്നു. എന്നാൽ പൊതുവായി യിസ്രായേൽ ജനങ്ങൾക്കെല്ലാവർക്കും ലഭിച്ചിരുന്ന ഒന്നല്ല പരിശുദ്ധാത്മാവ്. അഥവാ പുതിയനിയമ മാമോദീസായുടെ പഴയനിയമ മുൻകുറിയായ പരിച്ഛേദനയിൽ പരിശുദ്ധാത്മദാനം ഇല്ലായിരുന്നുവെന്നു ചുരുക്കം. "നിന്റെ പരിശുദ്ധാത്മാവിനെ എന്നിൽ നിന്നെടുക്കരുതേ" എന്നു ദാവീദു 51-ാം സങ്കീർത്തനത്തിൽ പാടുന്നത് രാജാവ് എന്ന അഭിഷേകത്തിലൂടെ തനിക്കു ലഭിച്ച ആ പരിശുദ്ധാത്മദാനത്തെപ്പറ്റിയാണ്. യഹോവയ്ക്കെതിരായുള്ള അനുസരണക്കേടു മുഖാന്തിരം ദൈവാത്മാവിനെ ശൗൽ രാജാവിൽ നിന്നും ദൈവം എടുത്തുകളഞ്ഞതുപോലെ (1 ശമു. 16.14) തന്റെ പാപത്തിന്റെ ഫലമായി പരിശുദ്ധാത്മാവിനെ തന്നിൽനിന്നും എടുക്കരുതേയെന്നാണ് ദാവീദ് അപേക്ഷിക്കുന്നത്.

എന്നാൽ ക്രിസ്തുവിന്റെ രാജകീയ – പുരോഹിത-പ്രവാചക അഭിഷേകം വി. മാമ്മോദീസായിലെ മൂറോൻ അഭിഷേകത്തിലൂടെ നേടുന്ന ക്രിസ്ത്യാനി

കളെല്ലാവരിലും ഈ പരിശുദ്ധാത്മാവിനെ സൗജന്യമായി താൻ നൽകുന്നു. യോർദ്ദാൻ നദിയിൽ തന്റെ മേൽ ഇറങ്ങിയ പരിശുദ്ധാത്മാവിനെ, ഉയിർത്തെഴുന്നേല്പിനു ശേഷം തന്റെ ശ്ലീഹന്മാരിൽ ഊതിക്കൊടുത്തതായ ആ പരിശുദ്ധാത്മാവിനെ, പെന്തിക്കോസ്തി ദിവസം അപ്പൊസ്തലന്മാരുടെമേൽ ഇറങ്ങി ആവസിച്ചവനായ പരിശുദ്ധാത്മാവിനെയാണ് ക്രിസ്ത്യാനികളായ നമുക്കു വി. മാമോദീസായിലെ വി. മൂറോൻ അഭിഷേകം വഴി യേശുക്രിസ്തു നൽകുന്നത്. ഈ അഭിഷേകം പ. സഭയിൽ അപ്പൊസ്തലന്മാർക്കു ശേഷം അവരുടെ കൈവെപ്പിനാൽ പൗരോഹിത്യശുശ്രൂഷ എന്ന പ്രത്യേക ദാനത്തിനായി വിളിച്ചു വേർതിരിക്കപ്പെട്ട സഭയിലെ അഭിഷിക്തന്മാർ മുഖാന്തിരമായി തുടർന്നു സഭാംഗങ്ങൾക്കു നൽകപ്പെടുന്നു.

മാമോദീസായോടൊപ്പം പരിശുദ്ധാത്മാവെന്ന അഭിഷേകം അപ്പൊസ്തലന്മാർ മുഖാന്തിരമാണ് സഭയിൽ തുടർന്നുപോരുന്നത് എന്നത് വി. പത്രോസ് ശമര്യയിലും (അപ്പൊ. പ്ര. 8:17) വി. പൗലോസ് കൊരിന്തിലും (അപ്പൊ. പ്ര. 19:6) നടത്തിയ കൈവയ്പുകളിലൂടെ നമുക്കു വ്യക്തമാകുന്നു. ശമര്യരും കൊരിന്ത്യരും സ്നാനമേറ്റിരുന്നുവെങ്കിലും വി. പത്രോസിൽ നിന്നും വി. പൗലൊസിൽനിന്നും യഥാക്രമം പരിശുദ്ധാത്മാവെന്ന അഭിഷേകം കൈവെയ്പിലൂടെ പ്രാപിക്കുന്നതായി നാം കാണുന്നു. ഈ പ്രത്യേക കൈവയ്പിന്റെ (അപ്പൊസ്തോലിക) പ്രതീകമായി (symbol) അപ്പൊസ്തോല സ്ഥാനികളായ എപ്പിസ്കോപ്പമാരാൽ കൂദാശ ചെയ്യപ്പെട്ട മൂറോൻ വി. മാമോദീസാ സമയത്തു നാം പ്രാപിക്കുന്നു. ഇപ്രകാരം വി. മാമോദീസായിൽ നമുക്കു ലഭിക്കുന്ന പരിശുദ്ധാത്മാവാസം നമ്മിൽ മാറാത്ത മുദ്രയായി, ചൈതന്യമായി നിലനിൽക്കുന്നു. “നിങ്ങൾ (പരിശുദ്ധാത്മാവിന്റെ) ദൈവത്തിന്റെ മന്ദിരമെന്നും ദൈവത്തിന്റെ ആത്മാവ് നിങ്ങളിൽ വസിക്കുന്നുവെന്നും നിങ്ങൾ അറിയുന്നില്ലയോ? ദൈവത്തിന്റെ മന്ദിരം നശിപ്പിക്കുന്നവനെ ദൈവം നശിപ്പിക്കും” (1 കൊരി. 3:16; 6:19). പരിശുദ്ധാത്മാവ് വി. മാമോദീസാ മുഖാന്തിരം നമ്മിൽ വസിക്കുന്നതിനെക്കുറിച്ചാണ് പ. പൗലൂസ് ശ്ലീഹാ ഇവിടെ പരാമർശിക്കുന്നത്.

മനുഷ്യനിലെ പരിശുദ്ധാത്മസാന്നിദ്ധ്യം എപ്രകാരം മനസ്സിലാക്കാം? പ്രഥമവും പ്രധാനവുമായ സംഗതി പരിശുദ്ധാത്മാവു നമ്മെ ക്രിസ്തുവുമായുള്ള സംസർഗ്ഗത്തിൽ നിലനിർത്തുന്നുവെന്നതാണ്. ക്രിസ്തുവിനോടു ചേരുവാൻ സ്നാനമേറ്റിരിക്കുന്നതായ നമ്മെ ക്രിസ്തുവുമായുള്ള ബന്ധത്തിൽ അഥവാ ദൈവപുത്രൻ എന്നുള്ള അവസ്ഥയിൽ നിലനിർത്തുകയെന്നുള്ളതാണ് പരിശുദ്ധാത്മാവിന്റെ പ്രവർത്തനം. ക്രിസ്തുവുമായുള്ള സുദൃഢബന്ധത്തിൽ നമ്മെ പ്രാപ്തരാക്കുന്ന മുഖാന്തിരങ്ങളായ പ്രാർത്ഥന, ഉപവാസം, നോമ്പ്, വേദപുസ്തകവായന, ആരാധനകൾ ഇവയെല്ലാം നമ്മിൽ ഉണ്ടാകുമ്പോൾ പരിശുദ്ധാത്മാവിന്റെ നമ്മിലുള്ള സാന്നിദ്ധ്യത്തിന്റെ പ്രത്യക്ഷ പ്രകടനങ്ങളാണെന്നു മനസ്സിലാക്കാം.

ക്രിസ്തുവുമായുള്ള സംസർഗ്ഗത്തിൽ നമ്മെനിർത്തുന്ന മറ്റൊരു സംഗതി മറ്റു മനുഷ്യരുമായുള്ള നമ്മുടെ സ്നേഹജീവിതമാണ്. കേവലം മാനുഷിക ബന്ധങ്ങളായ പിതൃപുത്ര-ഭാര്യാ ഭർത്തൃ, സഹോദര- മിത്ര-ബന്ധങ്ങൾക്കതീതമായി എല്ലാ മനുഷ്യരേയും ദൈവമക്കൾ എന്നും ദൈവസാദൃശ്യം നമ്മെപ്പോലെ ഉൾക്കൊള്ളുന്ന സമസൃഷ്ടങ്ങൾ എന്ന നിലയിലും സ്നേഹിക്കുവാൻ കഴിയുമ്പോൾ നമ്മിൽ വസിക്കുന്ന പരിശുദ്ധാത്മാവിന്റെ സാന്നിദ്ധ്യം അതിന്റെ പൂർണ്ണതയിൽ പ്രകടമായിവരുന്നു. സ്നേഹം അതിന്റെ പരിമിതങ്ങളായ ചക്രവാളങ്ങളിൽകൂടിയെങ്കിലും നമ്മിൽ, സ്വാർത്ഥതയ്ക്കതീതമായി പ്രവർത്തിക്കുമ്പോൾ അത് പരിശുദ്ധാത്മാവിന്റെ സാന്നിദ്ധ്യത്തെ വെളിപ്പെടുത്തുന്നുവെന്നുതന്നെ പറയാം.

സഭയുടെ കെട്ടുപണിക്കുവേണ്ടി പരിശുദ്ധാത്മാവു നമ്മെ വിവിധ വരങ്ങളാകുന്ന താലന്തുകൾ നൽകി ഓരോ പ്രവർത്തനമണ്ഡലത്തിൽ നിയമിച്ചാക്കുന്നു. ആദിമസഭയിൽ അപ്പൊസ്തലന്മാർ, പ്രവാചകന്മാർ, ഉപദേഷ്ടാക്കന്മാർ തുടങ്ങിയ പ്രവർത്തകരായി വിളിച്ചു പ്രത്യേക നൽവരങ്ങൾ നൽകിയിരുന്നതുപോലെ (1 കൊരി. 12:28) സഭയുടെ വളർച്ചയിൽ എല്ലാ നൂറ്റാണ്ടിലും സഭയ്ക്ക് അതതുകാലത്ത് ആവശ്യമായ പ്രവർത്തകരെ പരിശുദ്ധാത്മാവ് വിളിച്ചുവേർതിരിച്ചുകൊണ്ടിരിക്കുന്നു. ഒന്നാം നൂറ്റാണ്ടിലെ സാഹചര്യങ്ങളിലല്ലല്ലോ ഇരുപത്തിയൊന്നാം നൂറ്റാണ്ടിലെ സഭ ജീവിക്കുന്നത്. വിളിച്ചു വേർതിരിക്കപ്പെടുന്ന ക്രിസ്തീയ പ്രവർത്തകർക്കു ലഭിച്ചിരിക്കുന്ന നൽവരങ്ങൾ ദൈവേഷ്ടപ്രകാരം ഭംഗിയായി നിർവഹിക്കുവാൻ അവരിൽ വസിക്കുന്ന പരിശുദ്ധാത്മാവാണ് ശക്തി നൽകുന്നത്. സകല സത്യത്തിലും നമ്മെ വഴിനടത്തുന്ന പരിശുദ്ധാത്മാവ് (യോഹ. 16:13) ഒരു വിശ്വസ്ത കാര്യവിചാരകനായും ആശ്വാസപ്രദനായും നമ്മിൽ വസിക്കുന്നു. നമ്മിലെ പരിശുദ്ധാത്മവാസത്തിന്റെ നിറവു പ്രകടമാക്കുന്ന ഏറ്റവും പ്രധാനമായ വസ്തുത കലവറ കൂടാതെയുള്ള, വ്യവസ്ഥകൾക്കോ ബന്ധങ്ങൾക്കോ വിധേയമാകാത്ത നിർവ്യാജ സ്നേഹമാണ്. ഇതുള്ളപ്പോൾ നമ്മിൽ വസിക്കുന്ന പരിശുദ്ധാത്മാവിന്റെ സുഗന്ധം നമ്മിൽ തന്നെയും നമ്മോടു ബന്ധപ്പെടുന്നവരിലും ഉന്മേഷവും ആനന്ദവും പകരുകയും ക്രിസ്തുവുമായുള്ള ബന്ധത്തിൽ നമ്മെ നിലനിർത്തുകയും ചെയ്യുന്നു.

### 3. പരിശുദ്ധാത്മാവും പാപവും

മനുഷ്യനിലെ ദൈവസ്വരൂപത്തിന്റെ അതിപ്രധാനമായ ഒരു ഘടകമാണ് സ്വാതന്ത്ര്യം. മനുഷ്യന്റെ സൃഷ്ടിദത്തമായിരിക്കുന്ന ഈ സ്വാതന്ത്ര്യത്തെ കൂച്ചുവിലങ്ങിട്ടുകൊണ്ടുള്ള ഒരു ഏകാധിപത്യശക്തിയായിട്ടല്ല പരിശുദ്ധാത്മാവ് മനുഷ്യനിൽ വാഴുന്നത്. ക്രിസ്തുവിനോടു ചേർന്ന് സ്നാനമേറ്റു ജീവിക്കുന്നവനിൽ പരിശുദ്ധാത്മാവ് വസിക്കുന്നുവെങ്കിലും മനുഷ്യന്റെ സ്വാതന്ത്ര്യത്തെ അത് നിഗ്രഹിക്കുന്നില്ല. ആയതിനാൽ തിന്മയുടെ അതിപ്രസരമുള്ള ഈ ലോകത്തിൽ ക്രിസ്ത്യാനിയായി ജീവിക്കുന്ന മനുഷ്യൻ തിന്മയുടെ പ്രലോഭനങ്ങൾക്കു വശംവദനായി പാപം ചെയ്യുമ്പോൾ അവനിൽ വസിക്കുന്ന പരിശുദ്ധാത്മാവിന്റെ ശക്തിയില്ലായ്മയല്ല, മറിച്ച് മനുഷ്യന്റെ സ്വാതന്ത്ര്യത്തെ പരിശുദ്ധാത്മാവ് ഹനിക്കുന്നില്ലയെന്നും മനുഷ്യൻ ആ സ്വാതന്ത്ര്യം പരിശുദ്ധാത്മാവിനു വിധേയമാക്കാതെ താത്ക്കാലികങ്ങളായ സ്വയാഭിലാഷങ്ങൾക്കായി ദുരുപയോഗപ്പെടുത്തുന്നുവെന്നുമുള്ളതുമാണ് ഇവിടെ വെളിവാകുന്നത്. മനുഷ്യസ്വാതന്ത്ര്യത്തിന്റെ ഈ ദുരുപയോഗപ്പെടുത്തൽ അവനിൽ വസിക്കുന്ന പരിശുദ്ധാത്മാവിനെ ദുഃഖിപ്പിക്കുന്നതാണെങ്കിലും, ദൈവം മനുഷ്യനെ തന്റെ പാവയോ യന്ത്രമോ ആയിട്ടല്ല സൃഷ്ടിച്ചിരിക്കുന്നതെന്നതുകൊണ്ടും സ്വാതന്ത്ര്യം ദുരുപയോഗപ്പെടുത്തും എന്ന കാരണത്താൽ പാവയാക്കി മാറ്റുവാൻ ഇഷ്ടപ്പെടുന്നില്ലായെന്നതുകൊണ്ടും പരിശുദ്ധാത്മാവ് പാപം ചെയ്യുന്ന മനുഷ്യനിൽ “ഭാരപ്പെട്ടു ഞരങ്ങിക്കൊണ്ടിരിക്കുന്നു”വെന്നു മനസ്സിലാക്കാം (റോമ. 8.26).

ഈ സത്യം മനസ്സിലാക്കാതെയാണ് മനുഷ്യൻ പാപം ചെയ്യുമ്പോൾ പരിശുദ്ധാത്മാവ് മനുഷ്യനിൽ നിന്നും പുറപ്പെട്ടു പോകുന്നുവെന്നും പറന്നുപോകുന്നുവെന്നും നഷ്ടപ്പെട്ടുപോകുന്നുവെന്നും മറ്റും പറഞ്ഞു ചില വിടു തൽ പ്രസ്ഥാനക്കാർ ഇന്നു മനുഷ്യരെ തെറ്റിദ്ധരിപ്പിക്കുന്നത്. ഇങ്ങനെയുള്ള അബദ്ധോപദേഷ്ടാക്കൾ അഞ്ചാം നൂറ്റാണ്ടിലും ജീവിച്ചിരുന്നതായി മാബൂഗിലെ വി. പീലക്സീനോസ് സാക്ഷിക്കുന്നുണ്ട്. “പാപത്തെ പേടിച്ചോടിപ്പോകുന്ന അത്രബലഹീനനാണോ ത്രിത്വത്തിൽ ഒരുവനായ പരിശുദ്ധാത്മാവ്!” എന്നാണ് പീലക്സീനോസ് ഇക്കൂട്ടരോട് ചോദിക്കുന്നത്. മനുഷ്യന്റെ പാപത്തിന്റെ പാതയിലുള്ള തുടർച്ചയായ ജീവിതം അവനിൽ വസിക്കുന്ന പരിശുദ്ധാത്മാവിന്റെ പ്രവർത്തനത്തെ സാരമായി തടഞ്ഞുനിർത്തുവാൻ കാരണമായേക്കാമെങ്കിലും അപ്രകാരം പാപത്തിന്റെ ബഹുത്വത്തിൽ ജീവിക്കുന്ന ഒരു മനുഷ്യന് അനുതാപം ഒരിക്കലുണ്ടാകുവാൻ കഴിയുന്നുവെങ്കിൽ അത് അവനിൽ വസിക്കുന്ന പരിശുദ്ധാത്മാവിന്റെ പ്രവർത്തനമല്ലെന്ന് ആർക്കും പറയുവാൻ സാധ്യമല്ല. കാരണം മനുഷ്യനിൽ പാപം കയറിയപ്പോൾ പരിശുദ്ധാത്മാവ് ഓടിപ്പോയെങ്കിൽ പിന്നെ “പാപത്തെക്കുറിച്ച് അവനെ പരിശുദ്ധാത്മാവ് എവിടെ നിന്നുകൊണ്ട് ബോധം വരുത്തുമെന്നാണ് നാം ചിന്തിക്കേണ്ടിയിരിക്കുന്നത്? പ്രാർത്ഥിക്കുവാനും, പാപങ്ങളെക്കുറിച്ചു പശ്ചാത്താപമുണ്ടാകുവാനും കുമ്പസാരിക്കുവാനും ആരാധനയിൽ പങ്കെടുക്കുവാനും വി. കുർബ്ബാന അനുഭവിക്കാനുമെല്ലാം പാപം ചെയ്ത മനുഷ്യനെ കൊണ്ടുവരുന്നത് അവനിൽ മാമോദീസാ മുഖാന്തരമായി വസിക്കുന്ന പരിശുദ്ധാത്മാവാകുന്നുവെന്ന് മാബൂഗിലെ വി. പീലക്സീനോസ് ശക്തമായി പഠിപ്പിക്കുന്നു.

### 4. പരിശുദ്ധാത്മാവും ദൈവീകരണവും

“ദൈവം മനുഷ്യനായത് മനുഷ്യരെ ദൈവീകരിക്കുന്നതിനാകുന്നു” വെന്ന അലക്സാന്ത്രിയായിലെ വി. അത്താനാസ്യോസിന്റെ പഠിപ്പിക്കലാണ് മനുഷ്യന്റെ ദൈവീകരണം (Theosis-Deification) എന്ന വേദശാസ്ത്ര വീക്ഷണത്തിന്റെ കാതൽ. ദൈവീകരണമെന്നതുകൊണ്ട് മനുഷ്യൻ ദൈവ ഉണ്മയായിത്തീർന്ന് മനുഷ്യൻ എന്ന വ്യക്തി ഇല്ലാതെയാകുന്നുവെന്ന് ക്രിസ്തീയ വേദശാസ്ത്രം പഠിപ്പിക്കുന്നില്ല. പൗരസ്ത്യ ക്രിസ്തീയ വേദശാസ്ത്രജ്ഞന്മാർ ഇതിനെ വ്യക്തമാക്കുവാൻ ശ്രമിക്കുന്നത് സ്രഷ്ടാവായ ദൈവവും സൃഷ്ടിയായ മനുഷ്യനും തമ്മിലുള്ള ഉൺമ-സ്വരൂപ ബന്ധത്തിന്റെ അടിസ്ഥാനത്തിലാണ്. ദൈവസ്വരൂപമായി സൃഷ്ടിക്കപ്പെട്ട മനുഷ്യന്റെ ദൈവസാദൃശ്യത്തിലുള്ള വളർച്ചയുടെ പൂർത്തീകരണ പ്രക്രിയ എന്ന് മാത്രമേ ദൈവീകരണം എന്നുള്ളതു കൊണ്ട് ഇവർ പഠിപ്പിക്കുന്നുള്ളു. ഇതിന് ദൈവത്തിന്റെ സ്വഭാവ പരിധിയിൽ (energy) ആയിത്തീരുക എന്നും ദൈവതേജസ്സിന്റെ വലയത്തിനുള്ളിൽ ആയിത്തീരുകയെന്നും പൗരസ്ത്യർ പഠിപ്പിക്കുന്നു.

അപരിമിതനായ ദൈവത്തിന്റെ സാദൃശ്യത്തിലേക്കുള്ള പരിമിതനായ മനു

ഷ്യന്റെ വളർച്ച നിൽക്കാത്ത ഒരു യാത്ര ആയതിനാൽ ദൈവീകരണം എന്നത് പൂർണമായ അതിരുകൾക്കുള്ളിൽ വ്യക്തമാകുന്ന ഒരു അനുഭവമെന്നതിലുപരി അതിരുകളില്ലാത്ത, അനന്തമായി ദൈവസാദൃശ്യത്തിലുള്ള, പുരോഗമനം എന്നാണ് ഇതിനെ വിശദമാക്കുന്നത്. ഈ പ്രക്രിയയിൽ അഥവാ യാത്രയിൽ മനുഷ്യനെ ബാധിക്കുന്ന ബാന്ധവങ്ങളിൽ നിന്നും കുരുക്കുകളിൽ നിന്നും മോചിപ്പിച്ചുകൊണ്ട് ആത്യന്തികമായി ഈ യാത്രയുടെ പാതയിൽ ആക്കിത്തീർക്കുക എന്നതാണ് അവനിൽ വസിക്കുന്ന പരിശുദ്ധാത്മാവ് നിർവ്വഹിക്കുന്നത്. ഇതിൽ മനുഷ്യന്റെ സ്വാതന്ത്ര്യത്തിലുള്ള സഹകരണം എത്രമാത്രം ഉണ്ടാകുന്നുവോ അതനുസരിച്ചുള്ള ആയാസവും ആയാസരാഹിത്യവും ഈ പ്രക്രിയയിൽ അനുഭവപ്പെടുന്നു. അതായത് പാപത്തിൽ നിന്നുള്ള സ്വാതന്ത്ര്യത്തിനും ദൈവസംസർഗത്തിലുള്ള വളർച്ചയ്ക്കും മനുഷ്യസ്വാതന്ത്ര്യം ഒരു നിർണായക ഘടകമാണ്. മനുഷ്യനിൽ വസിക്കുന്ന പരിശുദ്ധാത്മാവ് അവന്റെ സ്വാതന്ത്ര്യത്തിനതീതമായി നിർബന്ധം ചെലുത്തി ഏകപക്ഷീയമായി ഈ ദൈവീകരണം അഥവാ തേജസ്സീകരണം മനുഷ്യനിൽ നിർവ്വഹിക്കുന്നില്ല. പാപത്തെക്കുറിച്ചും അതിന്റെ പരിണത ഫലത്തെക്കുറിച്ചും മാത്രമല്ല ദൈവരാജ്യത്തെക്കുറിച്ചും അതിലുള്ള നിത്യജീവനെക്കുറിച്ചും നിരന്തരമായി മനുഷ്യനെ ബോദ്ധ്യം വരുത്തിക്കൊണ്ട് ദൈവീകരണത്തിന്റെ ആത്യന്തിക വളർച്ചയിലേക്ക് നയിക്കുകയെന്നതാണ് മനുഷ്യനിൽ വസിക്കുന്ന പരിശുദ്ധാത്മാവ് നിർവ്വഹിക്കുന്നത്.

**ഉപസംഹാരം**

മനുഷ്യനിൽ വസിക്കുന്ന പരിശുദ്ധാത്മാവ് സദാ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. മനുഷ്യസ്വാതന്ത്ര്യത്തിനു വിലങ്ങുതടിയായിട്ടല്ല, മനുഷ്യന്റെ ഇഷ്ടത്തിന് അനുസരണമായി പരിശുദ്ധാത്മാവിന്റെ പ്രവർത്തനം വെളിവാക്കുന്നു. തന്നിൽ എപ്പോഴും ഉജ്ജ്വല ശോഭയോടെ പ്രവർത്തിക്കുന്ന പരിശുദ്ധാത്മ തേജസ്സിനെ മറയ്ക്കുവാൻ പാപമാകുന്ന മുഖംമൂടി ഇടുവാനും ആ തേജസ്സ് വെളിപ്പെടുത്തുവാൻ തന്നിലെ പാപമാകുന്ന മുഖംമൂടി മാറ്റിക്കളയുവാനും മനുഷ്യന്റെ സ്വാതന്ത്ര്യം തന്നെയാണ് അടിസ്ഥാനമായിരിക്കുന്നത്. ഇതുകൊണ്ട് മാമോദീസായോടുകൂടി പരിശുദ്ധാത്മാവിനെ വ്യക്തികളിൽ ബന്ധിച്ചിട്ടിരിക്കുകയാണെന്ന് തെറ്റിദ്ധരിക്കേണ്ട ആവശ്യമില്ല. നേരെ മറിച്ച് പരിശുദ്ധാത്മാവിന് മനുഷ്യനിൽ ഇടം അല്പം പോലും കൊടുക്കാതെ, തന്റെ ശോഭ അല്പം പോലും വെളിപ്പെടുത്തുവാനുള്ള സാദ്ധ്യത കൊടുക്കാതെ മനുഷ്യൻ നിരന്തരമായി, യാതൊരു മാനസാന്തരവുമില്ലാതെ ജീവിക്കുന്നതായാൽ അവിടെ ദൈവപദ്ധതിയനുസരിച്ചുള്ള അപ്രതീക്ഷിതവും അസാധാരണവുമായ മാർഗ്ഗത്തിലൂടെ മനുഷ്യനെ രക്ഷിക്കുന്ന ദൈവസ്നേഹമാണ് വി. വേദപുസ്തകസാക്ഷ്യത്തിൽ നമുക്കു കാണുവാൻ കഴിയുന്നത്. മുടിയനായ പുത്രനും മഗ്ദലക്കാരി സ്ത്രീയും വലത്തുഭാഗത്തെ കള്ളനും എല്ലാം ഇതുപോലൊരു രക്ഷയ്ക്ക് ഉദാഹരണങ്ങളാണ്.



ലേഖനം

# 'വൈറസ്സുകളുടെ മുഖപുസ്തകം'

**ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ**

ഇന്റർനെറ്റ് സൃഷ്ടിച്ച 'മായിക ലോക'ത്തെ സജീവ സാന്നിധ്യമാണ് ഫെയ്സ് ബുക്ക്. അമേരിക്കയിൽ 2004-ൽ ആരംഭിച്ച സ്വകാര്യ സോഷ്യൽ നെറ്റ് വർക്കിംഗ് വെബ് സൈറ്റായ ഫെയ്സ് ബുക്കിന് ഇപ്പോൾ 80 കോടി ഉപയോക്താക്കൾ ഉണ്ട്. സ്വകാര്യ സന്ദേശങ്ങളും ശബ്ദ-ദൃശ്യങ്ങളും സുഹൃത്തുക്കൾക്ക് പങ്കിടുന്ന ഫെയ്സ് ബുക്ക് ഹിന്ദി, പഞ്ചാബി, ബംഗാളി, തെലുങ്ക്, തമിഴ്, മലയാളം ഭാഷകളിലും ലഭ്യമാണ്. ലോകത്തെ പ്രമുഖ ഭാഷകളിലെല്ലാം ഫെയ്സ് ബുക്ക് സംവേദനത്തിനുള്ള സംവിധാനം ഉടൻ ഉണ്ടാകും.

നവ സാങ്കേതികതയിൽ വളരുന്ന സമൂഹത്തിന് ആഗോളതലത്തിൽ സൗഹൃദങ്ങൾ സൃഷ്ടിക്കുന്നതിനും സംവേദിക്കുന്നതിനും ഫെയ്സ് ബുക്ക് സേവനം അതുല്യമാണ്. ഫെയ്സ് ബുക്കിലൂടെ പ്രായഭേദമെന്യേ ഏവർക്കും സംവേദിക്കുവാൻ കഴിയുന്നതിനാൽ 'വിവര സമൂഹത്തെ' അതി ശീഘ്രം സ്വാധീനിക്കുന്നു. എന്തും ഏതു നേരത്തും എവിടെവച്ചും ഫെയ്സ് ബുക്കിലേക്ക് ഉൾക്കൊള്ളിക്കുവാനും സ്വീകരിക്കുവാനും കഴിയുന്നു. അതിനാൽ ലോകത്തെ ഏറ്റവും സ്വാധീന ശേഷിയുള്ള നെറ്റ് വർക്കായി ഫെയ്സ് ബുക്ക്. ഇതിൽ അംഗമാകുന്നവർ അജ്ഞാതരായ അനേകരുടെ സുഹൃത്തുക്കളാകുന്നു. ആഗോളതലത്തിൽ സൗഹൃദങ്ങൾ സൃഷ്ടിക്കുന്ന ഫെയ്സ്ബുക്ക് വൻകിട ബിസിനസിന്റെയും പരസ്യത്തിന്റെയും കേന്ദ്രസ്ഥാനവുമാണ്.

യുവജന സാമൂഹിക മാധ്യമമായ (ടീരശമഹ ങലറശമ) ഫെയ്സ് ബുക്കിന്റെ 2012 -ലെ 'കൺസ്യൂമർ റിപ്പോർട്ടി'ലെ സർവ്വെ പ്രകാരം ഇന്ത്യയിൽ 60% ഉപയോക്താക്കളും 13-നും 14-നും മധ്യേ പ്രായമുള്ളവരാണ്. ഫെയ്സ് ബുക്ക് പ്രായം 13 ആണെങ്കിലും തെറ്റായ വിവരങ്ങൾ നൽകി ചെറുകുട്ടികൾ പോലും ഇതിൽ പങ്കാളികളാകുന്നു. മൊബൈൽ ഫോൺ വഴി ഇവർ ഫെയ്സ് ബുക്കിലെത്തുന്നു.

ഇന്ത്യൻ നഗരങ്ങളിലെ 123000 ഹൈസ്കൂൾ വിദ്യാർത്ഥികളിൽ 'ടാറ്റ കൺസൾട്ടൻസി' 2012-ൽ നടത്തിയ പഠനത്തിൽ 85% സ്കൂൾ വിദ്യാർത്ഥികൾക്കും ഫെയ്സ് ബുക്ക് ഉണ്ട്. ഇവരിൽ 79% ത്തിനും സ്വന്തമായി മൊബൈൽ ഫോൺ ഉണ്ട്. ഫെയ്സ് ബുക്ക് കൂട്ടായ്മയിലേക്ക് തള്ളിക്കയറുന്നവരിൽ 65% വും ഹൈസ്കൂളിലെ ആൺകുട്ടികളാണ്. (ംംം.രേ.രീ/ഴലിൃൌ്ല്യ; ങമ്യ 2012) . മദ്യ മയക്കുമരുന്നുകൾ പോലെ ഫെയ്സ് ബുക്ക് സംസ്കാരം വിദ്യാർത്ഥി സമൂഹത്തെ ഗ്രസിച്ചു കഴിഞ്ഞു.

അനവധി സത്ഗുണങ്ങൾ ഫെയ്സ് ബുക്ക് വിളംബരം ചെയ്യുന്നുണ്ടെങ്കിലും ഇവ ഉയർത്തുന്ന ധാർമ്മികവും സാമൂഹികവുമായ വെല്ലുവിളികൾ അനവധിയാണ്. മതവിശ്വാസത്തെയും നേതാക്കന്മാരെയും ഫെയ്സ് ബുക്കിലൂടെ ആക്രമിക്കുമ്പോൾ പരമ്പരാഗതമായ വിശ്വാസപ്രമാണങ്ങളും പൈതൃകങ്ങളും ചോദ്യം ചെയ്യപ്പെടുകയും ദുർവ്യാഖ്യാനം ചെയ്ത് പ്രചരിപ്പിക്കപ്പെടുകയും ചെയ്യുന്നു. സഭയിലും സമൂഹത്തിലും അഭിപ്രായങ്ങൾ പങ്കിടുവാൻ വേദികൾ നഷ്ടപ്പെട്ടപ്പോൾ ലഭ്യമായ പൊതുവേദിയാണ് (ജൗയഹശര ടുവലൃല) ഫെയ്സ് ബുക്ക്. വിവര വിജ്ഞാനങ്ങൾ വക്രീകരിച്ച് പ്രചരിപ്പിക്കുന്നതിൽ വിവിധ തലത്തിലുള്ള സംഘടിത ശ്രമങ്ങൾ വ്യാപകമാണ്. സൈബർ നിയമത്തിന്റെ വഴികൾ ദുർബലമായതിനാൽ അറിവിന്റെ ചൂഷണവും ദുരുപയോഗവും വർദ്ധിക്കുകയാണ്. ചിലർ ശബ്ദവും ദൃശ്യവും സ്വയം ചിത്രീകരിച്ച് ജീവിതം പർവ്വതീകരിക്കുവാനുള്ള ശ്രമത്തിലുമാണ്.

ഫെയ്സ് ബുക്ക് വിദ്യാർത്ഥികളിൽ ശാരീരികവും മാനസികവും ബുദ്ധിപരവുമായ നിരവധി പ്രശ്നങ്ങൾ സൃഷ്ടിക്കുന്നു. നവസാങ്കേതികതയുടെ അതിരറ്റ ഉപഭോഗം, ഉത്കണ്ഠ, മാനസിക സമ്മർദ്ദം, സ്വഭാവ വൈകൃതങ്ങൾ തുടങ്ങിയ ആരോഗ്യപ്രശ്നങ്ങൾ സൃഷ്ടിക്കുന്നു. പഠനം, വായന, എഴുത്ത്, ധ്യാനം, മനനം തുടങ്ങിയ ജ്ഞാന മാർഗ്ഗങ്ങളിൽ നിന്നും പിന്തിരിഞ്ഞ് 'ഒറ്റപ്പെട്ട ലോക'ത്തേക്ക് എത്തുന്നു. ഫെയ്സ് ബുക്കിന്റെ അമിത ഉപയോഗമുള്ളവർ തല, നടുവ്, കണ്ണ് തുടങ്ങി വിവിധങ്ങളായ ശാരീരിക വേദനകൾക്ക് അടിമപ്പെടുന്നു. ഇങ്ങനെ ഫെയ്സ് ബുക്കിൽനിന്നും ജീവിതത്തിലേക്ക് പടർന്നു കയറുന്ന 'വൈറസുകൾ' വിദ്യാർത്ഥി സമൂഹത്തെ മാനസികമായും ശാരീരികമായും തകർക്കുന്നു. ഇപ്പോൾ സഭ്യതയുടെ അതിർവരമ്പുകൾ ലംഘിക്കുന്ന ഫെയ്സ് ബുക്ക് (എമരല ആീീസ), ഫെയ്ക്ക് ബുക്കായി (എമസല ആീീസ) തീർന്നു.

പുതുസമൂഹത്തെ അയഥാർത്ഥ സാമൂഹികതയിലേക്ക് ഫെയ്സ് ബുക്ക് നയിക്കുകയാണ്. ഇവർക്ക് ആരോഗ്യപരമായ വ്യക്തിബന്ധങ്ങളും സാമൂഹിക ഇടപെടലുകളും സാധിക്കുന്നില്ല. ഫലപ്രദമായ സംവേദന നൈപുണ്യവും തകരുന്നു. 'ഫെയ്സ് ബുക്ക് ഭാഷയും സംസ്കാരവും' സ്കൂൾ വിദ്യാഭ്യാസത്തിലേക്ക് അതിശക്തമായി സംക്രമിക്കുന്നതിനാൽ സ്ഥല-കാല-ബോധവും സാമൂഹിക കുടുംബബന്ധങ്ങളും വിദ്യാർത്ഥികൾ വിസ്മരിക്കുന്നു. ഫെയ്സ് ബുക്ക് സൃഷ്ടിക്കുന്ന 'ഫാന്റസി ലാന്റിൽ' ലഭ്യമാകുന്നത് തികച്ചും മായികാനുഭവങ്ങളായിരിക്കും.

ഉന്നതമൂല്യങ്ങൾ പരിരക്ഷിക്കുന്ന ഇന്ത്യയിലെ മികച്ച സ്കൂളുകൾ കുട്ടികൾക്ക് ഫെയ്സ് ബുക്ക് അക്കൗണ്ട് നിഷേധിച്ചിരിക്കുകയാണ്. മായിക ജീവിതത്തിൽനിന്നും വിദ്യാർത്ഥി സമൂഹത്തെ രക്ഷിക്കുവാൻ സ്കൂൾ അധികൃതരും രക്ഷിതാക്കളും ചേർന്ന് സ്വീകരിച്ച നടപടിയിൽ വിദ്യാർത്ഥികൾക്ക് പ്രതിഷേധവും ഇല്ല.

നീതിപൂർവ്വം ധാർമ്മികബോധത്തോടെ ഈ സാമൂഹിക മാധ്യമത്തെ ആഗോളതലത്തിൽ പ്രയോജനപ്പെടുത്തുവാൻ കഴിയണം. നന്മയും തിന്മയും തിരിച്ചറിയുവാനുള്ള സർഗ്ഗാത്മകത ബോധനപ്രക്രിയയിൽ വിദ്യാർത്ഥി സമൂഹം സ്വയം ആർജ്ജിക്കണം. അജ്ഞാത സൗഹൃദങ്ങളിലൂടെ ഫെയ്സ് ബുക്കിന് ഇരകളാകുന്ന വിദ്യാർത്ഥികളെ വീണ്ടെടുക്കുവാൻ അദ്ധ്യാപക-രക്ഷാകർത്താക്കളും മതനേതാക്കളും പ്രതിജ്ഞാബദ്ധരാകണം. ഫെയ്സ് ബുക്കിന്റെ രാഷ്ട്രീയ-സാമൂഹിക-വിപണി സിദ്ധാന്തങ്ങളുടെ 'മുഖപുസ്തകം' വായിച്ചറിയുവാൻ കഴിയണം.



ലേഖനം

# ഭരണഘടന സംബന്ധമായ ഒരു പാഠപുസ്തകം

## യൂഹാനോൻ മോർ മിലിത്തോസ് മെത്രാപ്പോലീത്ത

മനുഷ്യൻ സൃഷ്ടിക്കപ്പെട്ടത് സ്വതന്ത്രാധികാരത്തോടെയാണ്. തീർച്ചയായും ദൈവവും സൃഷ്ടിയുമായുള്ള പങ്കാളിത്തവും കൂട്ടായ്മയും അടിസ്ഥാനമാക്കിയാണ് ഈ സ്വാതന്ത്ര്യം അനുഭവിക്കുക. പക്ഷേ, ഈ പങ്കാളിത്തവും കൂട്ടായ്മയും അടിമത്തപരമല്ല, മറിച്ച് പൂർണ്ണ വളർച്ചയി ലേക്കുള്ള സഹായ ഘടകങ്ങളാണ്. വളർച്ചയെ സഹായിക്കാത്ത ഏതൊരു ബന്ധവും അടിമത്തപരവും സ്വയം നിഷേധപരവുമാണ്.

എന്നാൽ ഏദൻതോട്ടത്തിലെ സംഭവം കാണിക്കുന്നത് മനുഷ്യനിൽ എങ്ങിനെയോ അടിമത്തത്തിലേക്ക് വഴുതി പോകാനുള്ള താൽപ്പര്യം ജനിക്കുന്നുണ്ട് എന്നാണ്. ദൈവവുമായി നേരിട്ടുള്ള കൂട്ടായ്മയിൽ ദൈവം സൃഷ്ടിച്ചവയ്ക്ക് പേരു നൽകി സൃഷ്ടികർമ്മത്തിലെ പങ്കാളിത്തത്തിലൂടെ തങ്ങളുടെ വ്യക്തിത്വം കണ്ടെത്തിയ മനുഷ്യൻ പക്ഷേ സ്വയം പേരു നൽകി വിധേയപ്പെടുത്തിയ പാമ്പിന് വിധേയപ്പെട്ട് സ്വയം അടിമത്തം വരിച്ച ഏറ്റവും ദയനീയമായ അവസ്ഥയാണ് തോട്ടത്തിൽ ഉണ്ടായത്.

ഇതിനു സമാനമായ സാഹചര്യമാണു മലങ്കരസഭയിലും സംഭവിച്ചത്. സ്വതവേ തനത് ഭാവങ്ങൾ ഉണ്ടായിരുന്ന ഭാരതത്തിലെ മാർതോമാ ക്രിസ്ത്യാനികളെ 15, 16 നൂറ്റണ്ടുകളിലുണ്ടായ രാഷ്ട്രീയ അടിമത്ത സാഹചര്യം പ്രയോജനപ്പെടുത്തി മതപരമായ അടിമത്തവും അടിച്ചേല്പ്പിക്കാൻ ശ്രമിച്ചു ലത്തീൻ സഭ. സാഹചര്യത്തിന്റെ സമ്മർദ്ദത്തിൽ അര നൂറ്റാണ്ടോളം മലങ്കരസഭ അതിനു വിധേയപ്പെടേണ്ടി വന്നു എങ്കിലും മനുഷ്യനിൽ ദൈവദത്തമായി രൂഢമൂലമായിരിക്കുന്ന സ്വാതന്ത്ര്യേച്ഛയുടെ പിൻബലത്താൽ അതിൽ നിന്നു മുക്തമാകാൻ ശ്രമമുണ്ടായി. ആ ശ്രമത്തിൽ തുണയാകുവാൻ വിശ്വാസത്തിൽ വർദ്ധിച്ച രൂപത്തിൽ സാധർമ്മ്യമുള്ള പൗരസ്ത്യ ദേശത്തുള്ള സഭകളുടെ സഹായം മലങ്കരസഭ തേടുകയുണ്ടായി. ഈ അപേക്ഷയോട് പ്രതികരിച്ചത് അന്ത്യോഖ്യയിലെ പാത്രിയർക്കാ സിംഹാസനമാണ്. തനതായ ചരിത്രവും ആരാധനാശൈലിയുമുള്ള അന്ത്യോഖ്യൻ സഭയുടെ തുണ റോമൻ അടിമത്തത്തിൽ നിന്നും സ്വതന്ത്രമാകുവാൻ മലങ്കരസഭയെ സഹായിച്ചു. എന്നാൽ തുടക്കത്തിൽ സഹായം ആയിരുന്നു എങ്കിലും കാലഗതിയിൽ മറ്റൊരു നുകത്തിനു കീഴിലേക്ക് സഭയെ നയിക്കാൻ അത് കാരണമായി, ഇതിനു നാട്ടുകാരെയാണു കൂടുതലും കുറ്റം പറയേണ്ടതു എങ്കിലും.

അന്ത്യോഖ്യൻ ആരാധനാ പാരമ്പര്യത്തിൽ ആകൃഷ്ടമായ മലങ്കര സഭ അത് ഇവിടെ നടപ്പാക്കി എങ്കിലും ഭരണപരമായ മേൽക്കോയ്മ അതോടൊപ്പം വരും എന്ന് പ്രതീക്ഷിച്ചിരിക്കില്ല. പക്ഷേ, ഇവിടുള്ള ചിലർ അതും ആഗ്രഹിച്ചു, അന്ത്യോഖ്യൻ നേതൃത്വം അതു സന്തോഷത്തോടെ സ്വീകരിക്കുകയും ചെയ്തു. ഈ പശ്ചാത്തലത്തിൽ മലങ്കരസഭയിൽ ഉണ്ടായ ധ്രുവീകരണം നൂറ്റാണ്ട് നീണ്ടുനിന്ന വ്യവഹാരത്തിലേക്കാണ് സഭയെ നയിച്ചത്. സ്വത്വാവബോധത്തോടെയും യാഥാർഥ്യ ചിന്തയോടെയും സ്വാതന്ത്ര്യേച്ഛയോടെയും മാറിയ സാഹചര്യത്തെ സമീപിക്കുന്നതിനു പകരം സഭയിലെ ഒരു വിഭാഗം വിശ്വാസികൾ അന്ത്യോഖ്യൻ സഭയുടെ അമിതമായ അധികാരം മലങ്കരയിൽ ഉണ്ടാകണം എന്ന് നിർബ്ബന്ധം പിടിച്ചു. പങ്കാളിത്തത്തിൽ നിന്നും അടിമത്തത്തിലേക്ക് നയിക്കുന്ന പ്രവണതയാണിത് എന്ന് ബഹുഭൂരിപക്ഷം വിലയിരുത്തി. അപ്പോഴും അന്ത്യോഖ്യയുടെ ആത്മീയ നേതൃത്വം ഇവിടെ ആരും എതിർത്തില്ല എന്നത് ശ്രദ്ധേയമാണ്. ഈ വിഷയത്തിൽ അന്ത്യോഖ്യൻ പാത്രിയർക്കീസുമാരുടെയും ഭാരതത്തിന്റെയും രാഷ്ട്രീയ-സാംസ്കാരിക പശ്ചാത്തലങ്ങളിലെ വ്യത്യാസം ഏറെ സ്വാധീനമുള്ളവയായി കാണേണ്ടതാണ്. പാത്രിയർക്കാ ആസ്ഥാനങ്ങളായിരുന്ന ടർക്കി, സിറിയ, ലബനോൻ എന്നിവിടങ്ങളിലെല്ലാം സമൂഹത്തിൽ ഗോത്ര ശൈലി ആണു നിലവിലിരുന്നത്. ടർക്കിയിൽ പാത്രിയർക്കീസുമാരുടെ തെരഞ്ഞെടുപ്പ്, വാഴ്ച, ഭരണം എന്നിവയിലെല്ലാം ഗോത്ര ശൈലി നിഴലിച്ചിരുന്നു എന്ന് മാത്രമല്ല രാഷ്ട്രത്തിന്റെ ശക്തമായ നിയന്ത്രണവും ഉണ്ടായിരുന്നു. പാത്രിയർക്കീസായി തെരഞ്ഞെടുക്കപ്പെട്ട്




വാഴിക്കപ്പെട്ടാൽപോലും തുർക്കി സുൽത്താൻ നൽകുന്ന അധികാരപത്രം ആവശ്യമായിരുന്നു സഭാ ശുശ്രൂഷ നിർവ്വഹിക്കാൻ. അധികാരപത്രം പിൻവലിക്കപ്പെട്ടാൽ ആത്മീയാധികാരവും നഷ്ടമാകുന്ന സ്ഥിതി ആയിരുന്നു എന്നതോടൊപ്പം അവർക്ക് പട്ടത്വമില്ല എന്നു വ്യാഖ്യാനിക്കുന്ന സ്ഥിതി തന്നെ ഉണ്ടായിരുന്നു. ഭാരതമാകട്ടെ, വൈദേശിക മേൽക്കോയ്മയിൽ നിന്നും മുക്തി പ്രാപിക്കാൻ ത്രസിച്ചുകൊണ്ടിരുന്ന ഒരു സമൂഹവുമായിരുന്നു. ആ സമൂഹത്തിൽ തന്നെ റോമൻ നുകത്തിന്റെ കീഴിൽ നിന്നും മോചനം നേടി സ്വതന്ത്രേച്ഛയിൽ വളർന്നുവന്ന ഒരു സഭയും. ഗോത്രപിതാവായ പാത്രിയർക്കീസ് പറയുന്നതെല്ലാം ദൈവിക കല്പന പോലെ അംഗീകരിക്കണം എന്ന് പാത്രിയർക്കീസ് നിർബ്ബന്ധിച്ചപ്പോൾ അതു വേദവാക്യമായി സ്വീകരിക്കണം എന്ന് ഇവിടെ കുറെ ആളുകളും നിർബ്ബന്ധിക്കാൻ മുതിർന്നു. എന്നാൽ ഇതപ്പടി വിഴുങ്ങാൻ മറ്റുള്ളവർ തയ്യാറായില്ല. ഈ നിലപാടുകൾ വിവിധ രൂപത്തിൽ കോടതി വ്യവഹാരങ്ങളായി രൂപാന്തരപ്പെട്ടു.

ഈ പശ്ചാത്തലത്തിലാണ് ഇവിടത്തെ സഭയുടെ പ്രവർത്തനങ്ങൾക്കും, അധികാര-നേതൃത്വ കേന്ദ്രങ്ങൾക്കും വ്യക്തമായ മാനദണ്ഡങ്ങൾ ഉണ്ടാകണം എന്ന ചിന്ത ഉണ്ടായത്. ഇതിന്റെ പരിണിതഫലമായി ഉരുത്തിരിഞ്ഞതാണ് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ 1934 ഡിസംബർ 26-നു പാസാക്കിയ ഭരണഘടന. ഇപ്രകാരം ഒന്ന് ഉണ്ടാവുക എന്നത് അത്ര എളുപ്പമുള്ള കാര്യമായിരുന്നില്ല. മൂന്ന് അഭിപ്രായ ശ്രേണികളാണ് ഈ വിഷയത്തിൽ ഉണ്ടായത്. അങ്ങിനെ ഒന്നിന്റെ ആവശ്യമേ ഇല്ല എന്ന് ചിന്തിക്കുന്നവർ. തങ്ങളെ പിടിച്ചുകെട്ടാനുള്ള ആയുധമാണ് ഇത് എന്ന് ചിന്തിച്ചവരാണിവർ. ഇക്കാലത്തും ഇത്തരം ചിന്താഗതി ഉള്ളവർ സഭയിലും സമൂഹത്തിലും ധാരാളമുണ്ട്. വളയമില്ലാതെ ചാടുന്നതിൽ ഉത്സുകരായ ഇത്തരക്കാർ നിലനില്പ്പ് അപകടത്തിലായേക്കാം എന്നതുകൊണ്ട് മാത്രമാണ് 2002-ൽ ഒരു ഭരണഘടന ഉണ്ടാക്കിയത്. എങ്കിൽപോലും കാര്യങ്ങൾ അതനുസരിച്ചല്ല നടന്നുപോന്നത് എന്ന് അതിനുശേഷമുള്ള അത്തരക്കാരുടെ ചരിത്രം പരിശോധിച്ചാൽ മനസ്സിലാകും. രണ്ടാമത്തെ വിഭാഗം എപ്പിസ്ക്കോപ്പസിയിൽ വർദ്ധിതാധികാരം ഉണ്ടായിരിക്കണം എന്ന് താൽപ്പര്യപ്പെടുന്നു. 'മനുഷ്യാത്മാക്കളുടെ ഉത്തരവാദിത്തം ഏൽപ്പിക്കപ്പെട്ടിരിക്കുന്ന എപ്പിസ്ക്കോപ്പായ്ക്ക് മനുഷ്യന്റെ മറ്റു കാര്യങ്ങളിലും കാര്യവിചാരകത്വമാകാം' എന്ന് നിർദ്ദേശിക്കുന്ന ഹൂദായ കാനോൻ ഉദ്ധരണി ഇവിടെ പരാമർശിക്കപ്പെടാം. മൂന്നാമത്തെ വിഭാഗം അതല്ല, തികച്ചും അൽമായർക്കായിരിക്കണം അധികാരത്തിൽ മുൻതൂക്കം എന്ന് ചിന്തിക്കുന്നു.

ഇത് ജനായത്ത രാജ്യമായിരിക്കണം, അവിടെ മതകാര്യങ്ങളിലും ജനത്തിനായിരിക്കണം സ്വയം നിർണ്ണയാവകാശം എന്നാണവർ വാദിക്കുക. രണ്ടും മൂന്നും വിഭാഗങ്ങളുടെ പരസ്പര ധാരണപ്രകാരം വ്യക്തമായ അതിർവരമ്പുകൾ രണ്ടിനും നൽകിക്കൊണ്ട് രൂപീകരിക്കപ്പെട്ടതാണ് 1934-ലെ ഭരണഘടന.

ഈ ഭരണഘടന പാസാക്കപ്പെടുകയും വിവിധ സന്ദർഭങ്ങളിൽ സ്വയമായോ നിർബ്ബന്ധത്താലോ അതംഗീകരിക്കപ്പെടുകയും ചെയ്തു എങ്കിലും അതിന്റെ സ്വാധീനവും അംഗീകാരതയും നിരന്തരം ചോദ്യം ചെയ്യപ്പെട്ടിട്ടുണ്ട്, ഇന്നും ചോദ്യം ചെയ്യപ്പെടുന്നു. ഭാരതത്തിന്റെ പരമോന്നത നീതിപീഠമായ സുപ്രീംകോടതിയുടെ ഉത്തരവുകൾ ഉണ്ടായിട്ടും ഇതിന്റെ സാധുതയും സ്വാധീനവും സംബന്ധിച്ച് വളരെ നിഷേധപരമാണ് ചിലരുടെ സമീപനം. ശുദ്ധാത്മാക്കളായ ആളുകൾ ഈ നിഷേധികളുടെ വാക്ധോരണിയിൽ ചിന്താക്കുഴപ്പത്തിലാവുകയും ചെയ്യുന്നു. ഈ പശ്ചാത്തലത്തിലാണ് ശ്രീ. ഡെറിൻ രാജുവിന്റെ 'മലങ്കരസഭാ ഭരണഘടന: ചരിത്രം, രേഖകൾ, ഭേദഗതികൾ' എന്ന ഗ്രന്ഥം പ്രസക്തമാകുന്നത്. മലങ്കരസഭയുടെ അഭിമാന സ്തംഭങ്ങളിൽ ഒന്നായ 1934-ലെ ഭരണഘടനയുടെ ഉത്ഭവം പരിണാമദശകൾ, സ്വാധീനം, അതു സംബന്ധിച്ചുള്ള കോടതി ഉത്തരവുകൾ, ഈ വിഷയം പഠിച്ചിട്ടുള്ളവരുടെ ലേഖനങ്ങൾ, അനുബന്ധ രേഖകൾ തുടങ്ങിയവയെല്ലാം ഉൾപ്പെടുത്തിയിരിക്കുന്ന ഈ ഗ്രന്ഥം ഈ വിഷയത്തിലെ ഒരു പാഠപുസ്തകമായി കണക്കാക്കാവുന്നതാണ്. സ്വയം ഒരു ശാസ്ത്ര വിദ്യാർത്ഥിയും അദ്ധ്യാപകനുമായ ഗ്രന്ഥകർത്താവ് തികച്ചും ശാസ്ത്രീയമായ സമീപനം വിഷയത്തോട് പുലർത്തിയിട്ടുണ്ട്. സംഗതമായ ചോദ്യങ്ങൾ ഉന്നയിക്കാനും ബോധ്യപ്പെടുന്ന ഉത്തരങ്ങൾ കണ്ടെത്താനും ഇദ്ദേഹം ശ്രദ്ധിച്ചിട്ടുണ്ട്. അത് ഈ ഗ്രന്ഥത്തിന്റെ പ്രത്യേകതയാണ്. മലങ്കരസഭയെക്കുറിച്ചും, അതിന്റെ സ്വാതന്ത്ര്യത്തെക്കുറിച്ചും, സ്വാതന്ത്ര്യം നിലനിർത്താനാവശ്യമായ ഭരണനിർവ്വഹണ ശൈലിയെക്കുറിച്ചും വ്യക്തമായ ധാരണ ഉണ്ടായിരുന്ന വട്ടശ്ശേരിൽ പരിശുദ്ധ ഗീവറുഗ്ഗീസ് മാർ ദിവന്നാസിയോസ് തിരുമേനി, ശ്രീ ഒ. എം. ചെറിയാൻ (അദ്ദേഹത്തോടൊപ്പം ചേർന്ന് പ്രവർത്തിച്ചവർ) എന്നിവരുടെ ചിന്തകളെ വ്യക്തമായി പ്രതിഫലിപ്പിക്കാൻ ഗ്രന്ഥകർത്താവിനായിട്ടുണ്ട് എന്ന് നിസ്സംശയം പറയാം. പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയുടെ ഭരണഘടനാ നക്കലിൽ കാണുന്ന സഭാഭരണത്തിലെ വികേന്ദ്രീകൃത സ്വഭാവം, മറ്റ് പ്രത്യേക താൽപ്പര്യങ്ങൾ തുടങ്ങിയവയൊന്നും നമുക്ക് പൂർണ്ണമായി നടപ്പാക്കാൻ കഴിഞ്ഞിട്ടില്ല എന്നത് ഖേദത്തോടെയേ കാണാൻ കഴിയൂ. ആത്മീയ ശുശ്രൂഷകളെ വിലനിലവാരത്തിൽ പെടുത്തരുത് എന്ന പ. പിതാവിന്റെ നിർദ്ദേശം ഉൾക്കൊള്ളാൻ ഇന്നും നമുക്കായിട്ടില്ല. മിഷൻ വേലയെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ ശ്രദ്ധയും ഉത്സാഹവും വേണ്ടത്ര പങ്കിടാൻ നമുക്ക് കഴിഞ്ഞിട്ടില്ല എന്നത് കുറ്റബോധത്തോടെ ഓർക്കാനും പ്രായോഗികമായി പ്രാവർത്തികമാക്കാനും ഈ ഗ്രന്ഥം സഹായിക്കും. ഭരണഘടനാ സൃഷ്ടിക്ക് മുന്നോടിയായി അവതരിപ്പിക്കപ്പെട്ട രണ്ട് നിർദ്ദേശങ്ങളുടെ ശ്രീ. ഡറിൻ രാജു നടത്തുന്ന താരതമ്യ പഠനം വിലയേറിയതാണ്.

മാസങ്ങളോളം നീണ്ടുനിന്ന അന്വേഷണം, പഠനം, വിലയിരുത്തൽ എന്നിവ ഈ ഗ്രന്ഥത്തിന്റെ പിന്നിലുണ്ട്. അത് ആദരിക്കപ്പെടേണ്ടതും അംഗീകരിക്കപ്പെടേണ്ടതുമാണ്. പരാമർശ വിഷയത്തിലെ ഏറ്റവും പുതിയ ചോദ്യങ്ങൾ വരെ ഈ ഗ്രന്ഥത്തിന്റെ ഏടുകളിൽ ഇടം നേടിയിട്ടുണ്ട് എന്നത് പ്രത്യേകതയാണ്. ഈ ഗ്രന്ഥം മലങ്കരസഭയുടെ ചരിത്രം പഠിക്കാൻ ആഗ്രഹിക്കുന്ന ആർക്കും, പ്രത്യേകിച്ച് ഇപ്പോഴത്തെ ബ. കോടതി വിധികളുടെ വിശദാംശങ്ങൾ, തെരുവിലുണ്ടാകുന്ന തികച്ചും ദൗർഭാഗ്യകരമായ സംഭവങ്ങൾ, ഓർത്തഡോക്സ് സഭയുടെ ശരിയായ നിലപാടുകൾ ഒക്കെ അറിയാൻ ആഗ്രഹിക്കുന്ന നിഷ്പക്ഷമതിയായ ഏതൊരാൾക്കും ഉപയോഗിക്കാവുന്ന അമൂല്യമായ ഒരു റഫറൻസ് ഗ്രന്ഥമാണിത് എന്ന് ഞാൻ നിസ്സംശയം പറയും.

ഈ ഗ്രന്ഥം അനുവാചക ലോകത്ത് അവതരിപ്പിക്കാൻ എന്നെ ക്ഷണിച്ച ഗ്രന്ഥകർത്താവിനും പ്രസാധകർക്കും നന്ദി അറിയിച്ചുകൊണ്ട് തികഞ്ഞ സന്തോഷത്തോടെ ഈ ഗ്രന്ഥം സത്യാന്വേഷികളായ വായനക്കാരുടെ മുമ്പിൽ അവതരിപ്പിക്കുന്നു. ❑

# പള്ളികളിൽനിന്നു വിശ്വാസികളെ പുറത്താക്കില്ല: ഓർത്തഡോക്സ് സഭ

കോട്ടയം: കോടതി വിധിയുടെ അടിസ്ഥാനത്തിൽ ഒരു പള്ളിയിൽ നിന്നും വിശ്വാസികളെ പുറത്താക്കാൻ ഓർത്തഡോക്സ് സഭ ആഗ്രഹിക്കുന്നില്ലെന്നു ഡോ. തോമസ് മാർ അത്തനാസിയോസ്. 1934-ലെ ഭരണഘടന അനുസരിച്ച് എല്ലാവർക്കും ഒരുമിച്ച് ആരാധിക്കാനുള്ള അവസരം ഒരുക്കണമെന്നാണു സഭയുടെ ആഗ്രഹം. എല്ലാവർക്കും തുല്യ അവകാശങ്ങൾ ഉറപ്പു വരുത്തും. തിരഞ്ഞെടുപ്പു നടത്തി പള്ളികളിൽ ഭരണസമിതിയെ നിയമിക്കും.

കോടതി വിധിയുടെ അടിസ്ഥാനത്തിൽ അനൗദ്യോഗിക ചർച്ചകൾക്ക് ഓർത്തഡോക്സ് സഭ തയാറായിരുന്നു. എന്നാൽ, യാക്കോബായ സഭ അതിനു തയാറായായില്ല. കാര്യങ്ങൾ അറിയാതെയാണു പാത്രീയർക്കീസ് ബാവാ പ്രസ്താവന നടത്തിയത്. സുപ്രീം കോടതി വിധി നടപ്പാക്കണമെന്നതിൽ വിട്ടുവീഴ്ച പാടില്ലെന്നാണു സഭയുടെ നിലപാട് ഡോ. തോമസ് മാർ അത്തനാസിയോസ് പറഞ്ഞു. സുപ്രീംകോടതി വിധിക്കെതിരെ ഇന്നലെ യാക്കോബായ സഭ ദേവലോകത്തേക്കു നടത്തിയ മാർച്ച് രാജ്യദ്രോഹമാണെന്ന് മലങ്കര അസോസിയേഷൻ സെക്രട്ടറി ബിജു ഉമ്മനും സഭാ വക്താവ് ഫാ. ജോൺസ് ഏബ്രഹാം കോനാട്ടും പറഞ്ഞു.

കോടതി വിധിക്കെതിരെ നടത്തിയ മാർച്ചിനു പൊലീസ് സംരക്ഷണം കൊടുത്തതും ശരിയായില്ല. താനും തന്റെ പാർട്ടിയും യാക്കോബായ വിഭാഗത്തിനൊപ്പമാണെന്ന യുഡിഎഫ് കൺവീനർ ബെന്നി ബെഹനാൻ എംപിയുടെ പ്രസ്താവന നിർഭാഗ്യകരമാണ്. എംപി എന്ന നിലയിൽ സത്യപ്രതിജ്ഞാ ലംഘനവുമാണ്. ബെന്നി ബെഹനാന്റെ നിലപാടാണോ ഉള്ളതെന്ന് കോൺഗ്രസ്, യുഡിഎഫ് നേതൃത്വം വ്യക്തമാക്കണം. വോട്ട് ബാങ്കിനപ്പുറം മുന്നണികൾ യാക്കോബായ സഭയ്ക്കൊപ്പം നിൽക്കുന്നതിനു പിന്നിൽ ചില ലക്ഷ്യങ്ങളുണ്ട്.

സഭയുടെ ഐക്യത്തിനല്ല ഭിന്നിപ്പിച്ചു നിർത്താനാണ് രാഷ്ട്രീയ പാർട്ടികൾക്കു താൽപര്യം. കോടതി വിധി നടപ്പാക്കാതിരിക്കാൻ സർക്കാർ പരമാവധി ശ്രമിച്ചു. കോടതിയുടെ നിർബന്ധം മൂലം ഗത്യന്തരമില്ലാതെയാണു വിധി നടപ്പാക്കിയത്. എല്ലാം കാണുന്ന ജനങ്ങൾക്ക് ഉപതിരഞ്ഞെടുപ്പിൽ എന്തു ചെയ്യണമെന്ന് അറിയാം. ഓർത്തഡോക്സ് സഭ ആരുടെയും ശവസംസ്കാരം തടഞ്ഞിട്ടില്ല. പിറവം പള്ളിയിലെ വികാരിയോട് ആവശ്യപ്പെട്ടപ്പോൾ സംസ്കാരത്തിന് അനുമതി നൽകി. പള്ളിയിൽ സമാന്തര ഭരണം അനുവദിക്കരുതെന്നു കോടതി നിർദേശിച്ചിട്ടുണ്ടെന്നും ഡോ. തോമസ് മാർ അത്തനാസിയോസ് പറഞ്ഞു.

## പിറവം വലിയ പള്ളി: സ്വത്തുക്കൾ ആരുടെ കയ്യിലെന്ന് അറിയിക്കണം: ഹൈക്കോടതി

കൊച്ചി: പിറവം സെന്റ് മേരീസ് പള്ളിയുടെ (വലിയ പള്ളി) സ്വത്തും ചാപ്പലുകളും ആരുടെ കൈവശമാണെന്ന് അറിയിക്കാൻ കലക്ടർക്കു ഹൈക്കോടതി ഒരാഴ്ച സമയം അനുവദിച്ചു. പിറവം വലിയ പള്ളിയിൽ ആരാധന നടത്താൻ സംരക്ഷണം തേടി ഓർത്തഡോക്സ് സഭ നൽകിയ ഹർജി പരിഗണിക്കുമ്പോഴാണ് കോടതിയുടെ ഈ നിർദേശം. കഴിഞ്ഞ ഞായറാഴ്ച ഓർത്തഡോക്സ് സഭയ്ക്കു പള്ളിയിൽ ആരാധന നടത്താൻ സൗകര്യം ഒരുക്കിയെന്നും ഇതിനായി പൊലീസ് സംരക്ഷണം നൽകിയെന്നും സർക്കാർ കോടതിയിൽ അറിയിച്ചു. പള്ളിയിലും പരിസരത്തും സെപ്റ്റംബർ 27-ലെ സ്ഥിതി തുടരണമെന്ന് കോടതി നിർദേശിച്ചു. എന്നാൽ, പിറവം പള്ളിയുമായി ബന്ധപ്പെട്ട 11 ചാപ്പലുകളുടെ നിയന്ത്രണം യാക്കോബായ സഭയ്ക്കാണെന്ന് ഓർത്തഡോക്സ് സഭയും ഈ ചാപ്പലുകളിലെ 25 ജീവനക്കാർക്കു പ്രതിഫലവും മറ്റു സൗകര്യങ്ങളും നൽകുന്നതു തങ്ങളാണെന്ന് യാക്കോബായ സഭയും വ്യക്തമാക്കി.

സുപ്രീംകോടതിയുടെ വിധി പള്ളി വക സ്വത്തുക്കൾക്കും ചാപ്പലിനും ബാധകമാണെന്ന് ഹൈക്കോടതി നിരീക്ഷിച്ചു. ഇതു നടപ്പാക്കുമ്പോൾ ക്രമസമാധാന പ്രശ്നങ്ങളുണ്ടായാൽ പരിഹാരം കാണേണ്ടതു പൊലീസാണെന്നും വ്യക്തമാക്കി. ഉപതിരഞ്ഞെടുപ്പുകൾ അടുത്ത സാഹചര്യത്തിൽ പിറവം പള്ളിത്തർക്കം പരിഹരിക്കാൻ കൂടുതൽ പൊലീസിനെ വിന്യസിപ്പിക്കുന്നതു പ്രായോഗികമല്ലെന്ന് സർക്കാർ കോടതിയിൽ ബോധിപ്പിച്ചു. തർക്കത്തിനു പരിഹാരം കാണേണ്ടതുണ്ടെങ്കിലും ഇരുകൂട്ടരുടെയും 'മിക്കി മൗസ്' കളിക്കു കൂട്ടുനിൽക്കാനാവില്ലെന്നും ഇരുകൂട്ടരും സ്വയം പരിഹാരം കണ്ടെത്തണമെന്നും സർക്കാർ വാദിച്ചു.

ലേഖനം

# വിധി നടത്തിപ്പിൽ വെപ്രാളം എന്തിന്?

## ഡെറിൻ രാജു




ഒരു കോടതി വിധി വന്നു കഴിഞ്ഞാൽ വിധി നടത്തിപ്പെന്നത് അതിന്റെ സ്വാഭാവിക പരിണാമമാണ്. ആർക്ക് ഇഷ്ടപ്പെട്ടില്ലെങ്കിലും ഒരു ജനാധിപത്യ രാജ്യത്ത് കോടതി ഒരു തീരുമാനമെടുത്താൽ അത് അന്തിമമാണ്. അല്ലെങ്കിൽ സർക്കാർ ആ വിധിയെ നിയമം മൂലം ഇല്ലാതെയാക്കണം. രണ്ടു വിഭാഗങ്ങൾ തമ്മിലുള്ള സിവിൽ തർക്കങ്ങളിൽ നിയമം സർക്കാർ കൊണ്ടുവരുമെന്ന് പ്രതീക്ഷിക്കുന്നത് തന്നെ അത്യാഗ്രഹമാണല്ലോ. അപ്പോൾ നിയമ വ്യവസ്ഥതയ്ക്ക് മറുതലിപ്പ് കൂടാതെ വിധേയപ്പെടുക എന്നതു മാത്രമാണ് സഭാക്കേസിൽ പാത്രിയർക്കീസ് അനുകൂല വിഭാഗത്തിനു സാധിക്കുന്ന ഏകവും ഫലപ്രദവുമായ കാര്യം. മറിച്ചുള്ള പ്രവർത്തനങ്ങൾ നിയമവ്യസ്ഥയോടുള്ള അവഹേളനമാണെന്നതിൽ രണ്ടു പക്ഷമില്ല. അഞ്ഞൂറ് ആളുകൾ കോട്ടയം കഞ്ഞിക്കുഴി കവലയിൽ വന്ന് ബഹളം വച്ചാൽ കോടതി വിധി മാറ്റപ്പെടുമെന്നോ മലങ്കരസഭ വിധി നടത്തിപ്പിൽ നിന്ന് പിന്നോക്കം പോകുമെന്നോ തീവ്ര പാത്രിയർക്കീസ് ഭക്തർ പോലും ചിന്തിക്കുന്നുണ്ടാകില്ല. ഇനി അങ്ങനെ ചിന്തിക്കുന്നവരുണ്ടെങ്കിൽ അവരുടെ മാനസിക നിലയ്ക്കു സാരമായ എന്തോ തകരാറുണ്ടെന്നു ഓർമ്മിപ്പിക്കേണ്ടി വരുന്നതിൽ സഹതാപമുണ്ട്.

2017 ജൂലൈ 3-നാണ് സുപ്രീംകോടതി സഭാക്കേസിൽ അന്തിമ തീർപ്പ് കൽപ്പിച്ചത്. മലങ്കരസഭയിലെ ഇടവക പള്ളികൾ 1934-ലെ സഭാ ഭരണഘടന പ്രകാരം ഭരിക്കപ്പെടണമെന്നതാണ് വിധിയുടെ രത്നചുരുക്കം. കയ്യൂക്ക് കൊണ്ട് ഏതാണ്ട് ഒന്നരക്കൊല്ലം പള്ളികൾ പിടിച്ചു വച്ചവർ നിയമത്തിന്റെ സ്വഭാവിക പരിണാമത്തിൽ കൈകാലിട്ടടിച്ചിട്ട് എന്താണ് പ്രയോജനം? ജനാധിപത്യ രാജ്യത്ത് ആൾക്കൂട്ടാരവങ്ങൾക്ക് അനുസരിച്ച് കോടതി വിധികൾ മാറിമറിയുമെന്ന് ഒരു വിഭാഗം ചിന്തിച്ചുവശായി പോയെങ്കിൽ അതിനാരെ കുറ്റപ്പെടുത്താനാണ്? പിറവം പള്ളിയുടേതോ മറ്റേതെങ്കിലും പള്ളിയുടേതോ കേസുകൾ ഇന്നോ ഇന്നലെയോ ആരംഭിച്ചതല്ല. പതിറ്റാണ്ടുകളായ കേസുകളുടെ വിധിയാണ് വന്നിരിക്കുന്നത്. ഈ പതിറ്റാണ്ടുകൾ തങ്ങളുടെ പൂർവ്വികരുടെ വിശ്രമസ്ഥലത്തോ ആരാധനാസ്ഥലത്തോ പ്രവേശിക്കുവാൻ സാധിക്കാതെ പ്രയാസപ്പെട്ടിരുന്നവരുടെ വിഷമതകൾ കാണുവാൻ ആരുമുണ്ടായിരുന്നില്ല. സർവ്വശക്തനിലും നീതിന്യായവ്യവസ്ഥയിലും ഉണ്ടായിരുന്ന വിശ്വാസമാണ് ആ നസ്രാണികളെ പ്രതിസന്ധി ഘട്ടത്തിൽ നിലനിർത്തിയത്. തലമുറകൾ കാണാൻ ആഗ്രഹിച്ച സന്തോഷമാണ് ഉടയതമ്പുരാൻ ഇന്ന് അവരുടെ വിശ്വാസത്തിനു പ്രതിഫലമായി നൽകിയിരിക്കുന്നത്. കയ്യേറ്റക്കാർ ഇന്നല്ലെങ്കിൽ നാളെ ഒഴിപ്പിക്കപ്പെടുക തന്നെ ചെയ്യും എന്നതിൽ ആർക്കും സംശയമുണ്ടാകരുതെന്നാണ് പിറവത്തെ സംഭവങ്ങൾ നമ്മെ ബോദ്ധ്യപ്പെടുത്തുന്നത്.

മലങ്കര സഭയിലെ പള്ളികൾ വ്യവസ്ഥാപിത മാർഗത്തിൽ ഭരിക്കപ്പെടണെമെന്ന ആവശ്യം മാത്രമാണ് മലങ്കര സഭ കാലാകാലങ്ങളായി പറയുന്നത്. ഇടവക പള്ളികൾ എന്നും ഇടവകക്കാരുടേതു തന്നെയായിരിക്കും. ആർക്കും പള്ളി എപ്പോൾ വേണമെങ്കിലും വിട്ടു പോകാം. എന്നാൽ പള്ളിയും അതിന്റെ സ്വത്തുക്കളും വസ്തുക്കളും എക്കാലവും പള്ളി ഇടവകക്കാരുടേത് തന്നെയായിരിക്കും. നിയമാനുസൃത അംഗമായി ഒരാളെങ്കിലും തുടർന്നാൽ അദ്ദേഹമായിരിക്കും യഥാർഥ ഇടവകക്കാരൻ. മലങ്കരസഭ ഒരു ട്രസ്റ്റാണ്. ഇടവകപള്ളികൾ ആ ട്രസ്റ്റിന്റെ ഭാഗമാണ്. ആർക്കും ട്രസ്റ്റ് വിട്ടു പോകാം; ആര് വിട്ടു പോയാലും ട്രസ്റ്റ് നിലനിൽക്കും; ട്രസ്റ്റിന്റെ ഭാഗമായി ഇടവക പള്ളികളും നിലനിൽക്കും.

നമ്മൾ ഒന്നാണ്; ഒരേ അപ്പന്റെ മക്കൾ, ഒരേ വിശ്വാസം, ഒരേ പൈതൃകം, ഒരേ ആരാധന. എന്താണ് നമ്മൾ ഒരുമിച്ചാരാധിക്കുന്നതിനു തടസ്സം? ഓർത്തഡോക്സുകാർ മുടക്കപ്പെട്ടവരാണെന്ന വാദത്തിനു എന്തെങ്കിലും അടിസ്ഥാനമുണ്ടോ? കഴിഞ്ഞ കൊല്ലം പാത്രിയർക്കീസ് ഭാഗത്തിലെ എത്ര കുട്ടികളെയാണ് പരുമല പള്ളിയിൽ മാമ്മോദീസാ മുക്കിയത്? അവരെയെല്ലാം പൂശിയ വി. മൂറോൻ ദേവലോകത്ത് പൗരസ്ത്യ കാതോലിക്കാമാർ കൂദാശ ചെയ്തതാണ്. അവരിൽ ഏതെങ്കിലും ഒരു കുഞ്ഞിനെങ്കിലും വീണ്ടും മാമ്മോദീസായോ മൂറോനഭിഷേകമോ നടത്തിയോ? യാക്കോബായ വിഭാഗത്തിലേക്ക് വിവാഹം കഴിപ്പിച്ച ഏതെങ്കിലും ഓർത്തഡോക്സ് പെൺകുട്ടികൾക്ക് വീണ്ടും മാമ്മോദീസാ നൽകിയ പാത്രിയർക്കീസ് അച്ചൻമാരുണ്ടോ? കോതമംഗലത്തും മണർകാടും എത്രയെത്ര ഓർത്തഡോക്സ് വിശ്വാസികൾ വി. കുർബാന സ്വീകരിച്ചു? പരുമലയിലും പുതുപ്പള്ളിയിലും തിരിച്ചും! കെയ്റോയിലും അർമ്മേനിയയിലും പ. പാത്രിയർക്കീസ് ബാവായും പ. കാതോലിക്കാ ബാവായും തമ്മിൽ ഒരുമിച്ച് വി. കുർബാനയിൽ സംബന്ധിച്ചു. തുറിച്ച് നോക്കുന്ന ഈ സത്യങ്ങളുടെ നേരെ കണ്ണിറുക്കിയടച്ചു വച്ചാൽ ഇരുട്ടിലാകുന്നത് കണ്ണടയ്ക്കുന്നയാൾ മാത്രമായിരിക്കും. ലോകം നല്ല വെളിച്ചത്തിൽ തന്നെയായിരിക്കും.

2008-ൽ നിയമാനുസൃത വികാരിയായിരുന്ന ഫാ. സ്കറിയ വട്ടക്കാട്ടിൽ അച്ചനെ നിഷ്കരുണം പള്ളിയിൽ നിന്ന് ആട്ടി പായിച്ചപ്പോൾ എവിടെയായിരുന്നു പിറവത്തെ പാത്രിയർക്കീസ് അനുകൂലികളുടെ നീതിബോധം? ഒരു മാധ്യമ വിലാപങ്ങളും എങ്ങും കേട്ടില്ല. ഇന്ത്യൻ നീതിന്യായ വ്യവസ്ഥയിലും തങ്ങളുടെ ഭാഗത്തെ ന്യായത്തിലുമുള്ള വിശ്വാസമാണ് പത്തിലധികം വർഷം പിറവത്ത് കാത്തിരിക്കുവാൻ മലങ്കര സഭ തയ്യാറായത്. സഭയുടെ കാത്തിരിപ്പ് വെറുതെയായില്ല എന്നും ആ കണ്ണുനീരിനെ ദൈവം മാനിക്കാതെ ഇരുന്നുമില്ല എന്നതിന്റെ ദൃഷ്ടാന്തമാണ് ഇക്കഴിഞ്ഞ ഞായറാഴ്ചയിൽ പിറവത്ത് കണ്ടത്. സഹോദരങ്ങളെ, നിങ്ങൾ പറ്റിക്കപ്പെടുകയാണ്. മറ്റാരിലൂടെയുമല്ല നിങ്ങളുടെ സ്വന്തം നേതൃത്വത്തിലൂടെ തന്നെയാണത്. മലങ്കരയിൽ ഇനി വിഘടിത പ്രവർത്തനം സാധിക്കുകയില്ല. നിയമപരമായി മലങ്കര സഭയുടെ പള്ളികളിൽ നിങ്ങൾക്കു യാതൊരവകാശവും ഇല്ല. ഈ വസ്തുത ആദ്യം തിരിച്ചറിയുക. ആളു കൂടിയാൽ വിധി നടത്തിപ്പ് ഉണ്ടാകില്ല എന്ന വിചാരവും പിറവം സംഭവത്തോടെ അവസാനിച്ചു കാണുമല്ലോ. നമുക്ക് ഒന്നായി ആരാധിക്കാം. നമ്മുടെ പൂർവ്വികരുടെ കബറിൽ ഒരുമിച്ച് തിരി കത്തിക്കാം. അതിൽ നിന്നു നമ്മെ വിലക്കുന്നതെന്താണ്? സ്വന്തം സ്ഥാനങ്ങൾ സംരക്ഷിക്കുന്നതിനു ചിലർ നിർമ്മിച്ച മിഥ്യാവബോധങ്ങൾ ആണെങ്കിൽ അത് തട്ടി ദൂരെ കളയുക. ഇല്ലെങ്കിൽ തലമുറകൾ നിങ്ങളോട് ക്ഷമിക്കാതെ വന്നേക്കും.

(Source: http://www.ovsonline.in)

# ദാനം ചെയ്യേണ്ട സമ്പാദ്യങ്ങൾ

## സ്ലീബാപെരുന്നാളിന് ശേഷം -നാലാം ഞായർ

## (വി. ലൂക്കോസ് 16.9–18)


**ഫാ. മാത്യു വർഗീസ് കുളങ്ങാട്ടിൽ**




*പാവപ്പെട്ടവരുടെ മനസ്സും,വിധവമാരുടെ വീടുകളും, വിശപ്പിനാൽ പൊരിയുന്ന ഉദരവും നിലനിൽക്കുന്ന കളപ്പുരകളാണ്. സമ്പാദിച്ചത് എത്രമാത്രം എന്നതല്ല, ദാനം ചെയ്തത് എത്രമാത്രം എന്നതാണ് പ്രസക്തി – വി.അംബ്രോസ്*

**വേദപശ്ചാത്തലം:**

യേശുവിന്റെ വിമർശനങ്ങൾ ന്യായപ്രമാണങ്ങളെയും അത് പാലിക്കുന്നതിൽ കാണിക്കുന്ന കാപട്യത്തെയും പരാമർശിച്ചുകൊണ്ടുള്ളതാണ്. പരീശന്മാരുടെ കപടമായ മതജീവിതമാണ് ഈ വിമർശനത്തിന്റെ മുഖ്യഹേതു. ധനാശ്രയം ആത്യന്തീകമായി കാണുന്നവരെ, വിശ്വാസവഴികളിലെ സ്വർഗ്ഗീയ നൽവരങ്ങൾ പ്രാപിക്കുവാൻ അത് ഉത്ബോധിപ്പിക്കുന്നു. നിത്രിയായിലെ ഓർ എന്ന സന്ന്യാസി വര്യൻ പറഞ്ഞത്, *അർഹതയുള്ളതിനേക്കാൾ, കൂടുതൽ ആദരിക്കപ്പെടുകയും, പുകഴ്ത്തപ്പെടുകയും ചെയ്യുന്നവൻ കൂടുതൽ ശിക്ഷിക്കപ്പെടും; എന്നാൽ മനുഷ്യരാൽ ഗണിക്കപ്പെടാത്തവൻ ഉന്നതത്തിൽ നിന്ന് മഹത്വീകരിക്കപ്പെടും. സമ്പന്നർക്കും,സമ്പത്തിനും നൽകുന്ന അമിത പ്രാധാന്യത്തെ കുറിച്ചുള്ള വിശകലനം കൂടിയാണിത്.*

**1. മാമ്മോനും വിഹഗവീക്ഷണവും**

ഞാനെന്റെ മുരിങ്ങാമരത്തിന്റെ ചോട്ടിൽ നിന്നാണ് നക്ഷത്രങ്ങളെ കാണുന്നത് എന്ന് മലയാള സാഹിത്യകാരൻ *ചെറുകാടിന്റെ* പ്രസിദ്ധമായ ഒരു പരാമർശമുണ്ട്. ചവിട്ടി നിൽക്കുന്ന മണ്ണിൽ നിന്ന് വികസിക്കേണ്ട ഒരു ആത്മീയ വീക്ഷണമായിരുന്നു അത്. പ്രാദേശികമായി പ്രവൃത്തിച്ച്, വിശ്വവ്യാപകമായി പ്രകാശിച്ച ജീവിതമാണ് യേശുവിലൂടെ ലോകം ദർശിക്കുക. അലംഭാവത്തോടുകൂടിയ ദൈവഭക്തി ആദായകരമാണ് ˝(1തീമോ 6:6) തന്മൂലം ദ്രവ്യാഗ്രഹം സകലവിധ ദോഷത്തിനും മൂലകാരണമാണ് ˝ 1തീമോ 6:10) എന്ന ജാഗ്രത നമുക്ക് ആവശ്യമാണ്. അതുകൊണ്ടാണ് ദ്രവ്യം *അനീതിയുള്ള മാമ്മോൻ* ആയി വിശേഷിപ്പിക്കപ്പെടുന്നത്.

*അനീതിയുള്ള മാമ്മോൻ* ഒരു സാധ്യതയാണ്. ലഭിച്ച താലന്ത് വിനിമയം ചെയ്യേണ്ട രീതി നാമറിയാതെ പോകുന്നതാണ് നമ്മുടെ ദുരന്തം. എന്നാൽ അതിനാൽ സാധിക്കാവുന്ന സാധ്യതകളും അനന്തമാണ്. അസഹനീയമായ തലവേദനയിലൂടെ ആശുപത്രിയിൽ പ്രവേശിപ്പിച്ച *സാന്ദ്ര പെട്രാ* എന്ന പെൺകുട്ടിയെകുറിച്ച് നാം കേട്ടിരിക്കും. കേവലം 17 ആഴ്ച്ച ഗർഭിണിയായ അവൾ താമസിയാതെ മസ്തിഷ്ക മരണത്തിന് കീഴടങ്ങി. ഇത്തരം അവസ്ഥയിൽ ഉദരത്തിലെ ശിശുവും മരിക്കുന്നതാണ് അനുഭവം. എന്നാൽ നഴ്സിംഗ് സ്റ്റാഫ് കുഞ്ഞ് ജീവിച്ചിരിക്കുന്നുവെന്ന പരിശോധനാഫലങ്ങളിലൂടെ മനസ്സിലാക്കി. ലൈഫ് സപ്പോർട്ടിംഗ് മെഷീൻസ് വഴി പ്രസവം വരെയുള്ള കാലത്തേക്ക് സഹായം തുടരാൻ അവർ തീരുമാനിച്ചു. അങ്ങിനെയാണ് *ലോറാൻക്കോ* എന്ന കുട്ടി ജനിച്ചത്. വളരെ ചിലവുള്ള ഒരു കാര്യമാണ് അവർ ഏറ്റെടുത്തത്. എന്നാൽ മനുഷ്യത്വത്തോടുള്ള സ്നേഹവും പ്രതിബദ്ധതയുമാണ് അവരെ ഇതിനായി ഒരുക്കിയത്. നന്മയുടെ വഴി പ്രതിസന്ധിയുടേതാകാം. എന്നാൽ പ്രതിബദ്ധത പ്രതിബന്ധങ്ങളെ തരണം ചെയ്യാൻ സഹായിക്കുന്നു. വി. അംബ്രോസ് എഴുതി *പാവപ്പെട്ടവരുടെ മനസ്സും,വിധവമാരുടെ വീടുകളും, വിശപ്പിനാൽ പൊരിയുന്ന ഉദരവും നിലനിൽക്കുന്ന കളപ്പുരകളാണ്. സമ്പാദിച്ചത് എത്രമാത്രം എന്നതല്ല, ദാനം ചെയ്തത് എത്രമാത്രം എന്നതാണ് പ്രസക്തി അതിനാൽ പ്രത്യുപകാരം ചെയ്യാൻ കഴിയാത്താവർക്ക് നന്മ ചെയ്യുന്നതിലൂടെ( ലുക്കോ 14.14) ഉത്തമനായ ദാസനെന്ന (ലുക്കോ 19.17) വിളിക്ക് അർഹനാവുകയും പുഴുവും തുരുമ്പും കള്ളന്മാരും കവാരാത്ത* നിക്ഷേപം(മത്ത 6.20) ഉണ്ടാക്കുവാനും നമുക്ക് സാധിക്കും. *ഭൂമിയിൽ ധനികൻ ദരിദ്രനെ സഹായിച്ചാൽ സ്വർഗ്ഗത്തിൽ പാവങ്ങൾ ധനികനെ സഹായിക്കും* എന്ന് യഹൂദർ പഴമൊഴിയായി പറഞ്ഞ് വന്നിരുന്നതിനെ യേശുതമ്പുരാൻ ഉറപ്പിച്ച് പറയുന്നു.

**2. പരിഹാസികൾക്കൊരു മശിഹാപാഠം:**

പരിഹാസം സ്ഥായി ഭാവമായ ഒരു വിഭാഗം പള്ളികളിലും മറ്റ് പൊതുസമൂഹങ്ങളിലും കാണാം. അപരിനിലേക്ക് വിരൽ ചൂണ്ടി അപഹസിക്കുന്ന ശൈലിയാണ് ഈക്കൂട്ടരുടേത്. യേശു പരിഹസിക്കപ്പെടുന്നത് 14–ാം വാക്യത്തിൽ കാണാം. പരിഹാസങ്ങൾ പരനെ ഹസിക്കുന്ന അഥവ്വാ ദൈവത്തെ തന്നെ അപഹസിക്കുന്നതാണ്. *പരിഹാസികളുടെ ഇരിപ്പിടത്തിൽ ഇരിക്കാത്ത മനുഷ്യൻ ഭാഗ്യവാൻ* എന്ന് ഒന്നാം സങ്കീർത്തനവാക്യം ഇതോർമ്മിപ്പിക്കുന്നു. ഈ എളിയവരിൽ ഒരുത്തനെ തുച്ഛീകരിക്കാതിരിപ്പാൻ സൂക്ഷിച്ചുകൊൾവിൻ എന്ന കർത്തൃവചനവും ഓർമിക്കുക. പരിഹാസികൾക്ക് അറിവുണ്ടെങ്കിലും, തിരിച്ചറിവ് ഇല്ല. മനുഷ്യർക്കിടയിൽ ഉന്നതമായത് (സദൃ6.16–19) ദൈവസന്നിധിയിൽ നിന്ദ്യമാണ്.

ബുദ്ധിമാനായ മനുഷ്യന്റെ ഉപമയാണ് കർത്താവിനെ പരിഹാസിക്കാനിടയാക്കിയത്. അവർക്കുള്ള മറുപടിയും (14–18 വരെയുള്ള വാക്യങ്ങൾ) ഇവിടെ കാണാം. പാചകത്തിലുള്ള പാകപിഴകൾക്ക് വരെ വിവാഹമോചനം അനുവദിക്കുന്ന വ്യാഖ്യാനങ്ങൾ നടത്തിയവർ ആ സമൂഹത്തിൽ ഉണ്ടായിരുന്നു. *ഹില്ലേൽ* എന്ന് പേരായ റബ്ബിയാണ് ഇതിൽ പ്രമുഖൻ. വ്യഭിചാരികളെ സൃഷ്ടിക്കുകയും ന്യായപ്രമാണങ്ങളിലെ ന്യായം മറിച്ചുകളയുകയും ചെയ്യുന്ന ഇവർക്ക് തക്കമറുപടിയാണിത്. ഭാര്യഭർത്തക്കന്മാരുടെ ബന്ധത്തിന്റെ സ്ഥിരതയാണ് ന്യായപ്രമാണത്തിന്റെ ലക്ഷ്യമെന്ന് ഉറപ്പിച്ച് പറയുമ്പോൾ അവരിലെ വേദവിരുദ്ധത കൂടി യേശു ചൂണ്ടി കാണിക്കുന്നു.






**പഴഞ്ഞി തീർത്ഥാടന പദയാത്ര**

# 'പിതാവേ, ഇവർ ചെയ്യുന്നത് എന്തെന്ന് ഇവർ അറിയായ്കയാൽ ഇവരോട് ക്ഷമിക്കേണമേ.'

## റെജി മാത്യു മീനടം

പ്രതിഷേധ സമരങ്ങൾ കേരളത്തിൽ ആദ്യമല്ല. കോലം കത്തിക്കുന്നതും നമ്മൾ കണ്ടിട്ടുണ്ട് . പക്ഷെ സുപ്രീം കോടതിവിധി നടപ്പാക്കിയതിൽ പ്രതിഷേധിച്ച് ബാവ കക്ഷികൾ അവരുടെ മെത്രാന്മാരുടെയും വൈദീകരുടെയും നേതൃത്വത്തിൽ കഴിഞ്ഞ ദിവസം നടത്തിയ പ്രതിഷേധ പ്രകടനം മര്യാദയുടെ എല്ലാ സീമകളും ലംഘിച്ചുകൊണ്ടായിരുന്നു എന്ന് സോഷ്യൽ മീഡിയയിൽ പ്രചരിച്ച ദൃശ്യങ്ങൾ കണ്ടവർക്കെല്ലാം ബോധ്യപ്പെട്ടിട്ടുണ്ട് . മലങ്കര സഭയുടെ പരമാദ്ധ്യക്ഷന്റെ കോലം കത്തിക്കുമ്പോൾ വിളിച്ച തെറി മദ്യപിച്ച് ലക്ക് കെട്ട് തെരുവിൽ അലഞ്ഞുതിരിഞ്ഞു നടക്കുന്ന, സമൂഹത്തിലെ സംസ്കാര ശൂന്യർ എന്ന് വിളിക്കുന്നവർ പോലും വിളിക്കില്ല. അത്രയ്ക്ക് അധഃപതിച്ച ഒരു കൂട്ടരായി മാറി ബാവ കക്ഷിക്കാർ. ഏറെ വിഷമം തോന്നുന്നത് കുരിശുമാല കഴുത്തിൽ അണിഞ്ഞ മെത്രാന്മാരുടെ മുൻപിൽ നിന്നുകൊണ്ടാണ് തെറിവിളി. പ്രകടനത്തിൽ ഉടനീളം കേട്ടാൽ അറയ്ക്കുന്ന മുദ്രാവാക്യങ്ങൾ. ക്രിസ്ത്യാനികൾക്ക് മാത്രമല്ല മലയാളികൾക്ക് ആകമാനം അപമാനം വരുത്തി തീർത്ത സംഭവമാണ് കോട്ടയത്ത് അരങ്ങേറിയത് . ഇതിന് പുറമെയാണ് വേറൊരു മെത്രാൻ ഭാര്യഭർതൃ ബന്ധം ഉപേക്ഷിക്കണം എന്നും കുട്ടികളെ ഉപേക്ഷിക്കണം ഇടയലേഖനം ഇറക്കിയിരിക്കുന്നത് .

എന്തുകൊണ്ട് ബാവ കക്ഷിക്കാർക്ക് ഈ ഗതി വന്നു എന്ന് ആലോചിക്കണം. കേരളത്തിലെ പള്ളികൾ ആയിരുന്നില്ല ഇവർക്ക് ആദ്യം നഷ്ടപ്പെട്ടത്. ഇവർ നാഴികയ്ക്ക് നാല്പത് വട്ടം പറയുന്ന അന്ത്യോഖ്യായിലെ ഇവരുടെ പള്ളികൾ അവശേഷിക്കുന്നുണ്ടോ എന്ന് നോക്കാൻ പോലും ആരും അവിടെ അവശേഷിക്കുന്നില്ല എന്നതാണ് വാസ്തവം. പാത്രിയർക്കീസ് ബാവ സഭാ ആസ്ഥാനം വിട്ട് അമേരിക്കയിലും ലെബനോനിലും അഭയാർത്ഥയായി കഴിയുന്നു. സഭാചരിത്രം പഠിക്കുന്നവർക്ക് അറിയാം മലങ്കര സഭയിൽ വിഭജനവും അസമാധാനവും സൃഷ്ടിക്കുന്നതിൽ അന്ത്യോഖ്യൻ സഭയുടെ പങ്ക്. ആദിമ സഭയായ മലങ്കരസഭയിൽ അസമാധാനം സൃഷ്ടിച്ചവർക്ക് ദൈവം നൽകിയ ശിക്ഷയാണ് ഇന്ന് അവർ അനുഭവിക്കുന്നത്.

മലങ്കരസഭയിലെ ഏതാനും പള്ളികളുടെ മാത്രം കേസായിരുന്നു സുപ്രീം കോടതിയുടെ പരിഗണനയ്ക്ക് വിട്ടത്. വർഷങ്ങളായി തുടരുന്ന സഭാ കേസ്സ് പഠിച്ച സുപ്രീം കോടതി ജഡ്ജിമാർക്ക് കാര്യം മനസ്സിലായി. മലങ്കരസഭയിലെ പ്രശ്നങ്ങൾ തീർന്ന് ശാശ്വത സമാധാനം പുലരണം എങ്കിൽ 1934-ലെ ഭരണഘടനയുടെ അടിസ്ഥാനത്തിൽ എല്ലാ പള്ളികളിലും ഭരിക്കപ്പെടണം എന്നും സഭയുടെ തലവൻ പ. കാതോലിക്കാ ബാവ ആയിരിക്കണം എന്നും. അതനുസരിച്ചുള്ള വിധിയാണ് സുപ്രീം കോടതി നടത്തിയിരിക്കുന്നത് . ഇത് ദൈവ നടത്തിപ്പാണ്. ബാവ കക്ഷിക്കാരെ മലങ്കര സഭയുടെ പള്ളികളിൽ നിന്ന് ഇറക്കി വിടുന്നത് ദൈവമാണ്. അവർ ചെയ്ത തെറ്റുകൾക്കുള്ള ദൈവ ശിക്ഷ, നമ്മൾ കണ്ടതാണ് കോലഞ്ചേരി പള്ളിയുടെ മുൻപിലെ റബ്ബർ തോട്ടത്തിൽ കുർബ്ബാന എന്ന പേരിൽ നാടകം കളിച്ചത്. തൃക്കുന്നത്ത് സെമിനാരിയിൽ ധൂപ പ്രാർത്ഥനയ്ക്ക് അനുവദിച്ച സമയത്ത് നിയമപാലകരെ കബളിപ്പിച്ച് കാപ്പയും മറ്റും ഒളിച്ച് കടത്തി പത്തു മിനിറ്റുകൊണ്ട് കുർബ്ബാന എന്ന് പറഞ്ഞു നടത്തിയ നാടകം. ഏറ്റവും ഒടുവിൽ പിറവത്ത് തെരുവോരത്ത്. ഗൾഫ് മേഖലയിലും മറ്റും ദേവാലയങ്ങൾ ഇല്ലാത്തിടങ്ങളിൽ ഹാൾ വാടകയ്ക്കെടുത്ത് മദ്ബഹ ഒരുക്കി കുർബ്ബാന അർപ്പിക്കാറുണ്ട്. ഇവരുടെ ശക്തി കേന്ദ്രം എന്ന് അവകാശപ്പെടുന്ന പിറവത്ത് അങ്ങനെ ഒരു സംവിധാനത്തിൽ കുർബ്ബാന അർപ്പിക്കാമായിരുന്നല്ലോ. എങ്കിൽ കുറഞ്ഞ പക്ഷം കുർബ്ബാന എന്ന ഏറ്റവും വലിയ ശുശ്രൂഷയെ അതിന്റെ എല്ലാ ശുദ്ധിയോടും ബഹുമാനത്തോടും അർപ്പിക്കാമായിരുന്നു. പക്ഷേ അവർ നടത്തിയത് മൃതദേഹം വച്ച് വിലപേശുന്നതുപോലെ കർത്താവിന്റെ തിരുശരീര രക്തങ്ങൾ വച്ച് വില പേശുകയിരുന്നു. ഓർത്തഡോക്സുകാരെ പല പള്ളികളിൽ നിന്നും ഇറക്കി വിട്ടപ്പോൾ അവർ ഒരിക്കലും തെരുവിൽ കുർബ്ബാന അർപ്പിക്കാൻ ശ്രമിച്ചിട്ടില്ല എന്നതും ഈ സമയത്ത് പ്രത്യേകം ശ്രദ്ധിക്കണം. വി. കുർബ്ബാനയെ അവഹേളിച്ചവരെ ദൈവം പള്ളികളിൽ നിന്ന് ചാട്ടവാറിന് അടിച്ചിറക്കിയിരിക്കുന്നു.



സുപ്രീംകോടതി വിധിക്കെതിരെ കഞ്ഞിക്കുഴി കവലയിൽ കോലം കത്തിച്ച് ഉറഞ്ഞു തുള്ളിയതുകൊണ്ടൊന്നും നീതിന്യായ കോടതികൾ വിധി മാറ്റി എഴുതുവാനോ, നടപ്പിലാക്കാതിരിക്കാനോ പോകുന്നില്ല എന്ന ദുഃഖ സത്യം പുത്തൻകുരിശ് നേതൃത്വത്തിനറിയാം. മക്കാബി റമ്പാൻ തന്നെ ഇക്കാര്യങ്ങൾ തുറന്നു പറഞ്ഞ് കഴിഞ്ഞതാണ്. പിന്നെ പാവംപിടിച്ച വിശ്വാസികളെ തെറ്റിദ്ധരിപ്പിച്ച് തെരുവിലിറക്കി ക്രിമിനൽ കേസുകളിൽ പെടുത്തുന്നത് വൈദികരുടെയും മെത്രാന്മാരുടെയും കഞ്ഞികുടി മുട്ടുന്നതുകൊണ്ട് മാത്രമാണ്. തങ്ങൾ മൃഗീയ ഭൂരിപക്ഷമുണ്ടെന്ന് അവകാശപ്പെടുന്നവർ, ധൈര്യപൂർവ്വം ഭരണഘടന സ്വീകരിച്ച് പള്ളിയിൽ കയറി തിരഞ്ഞെടുപ്പിലൂടെ അധികാരം പിടിച്ചെടുക്കുകയല്ലേ വേണ്ടത്. അതിന് ധൈര്യം കാണിക്കാതെ മെത്രാന്മാരുടെ വാക്കു കേട്ട് ജീവിതം പാഴാക്കുന്നത് എന്തിനാണെന്ന് ഇനിയെങ്കിലും ചിന്തിച്ചു കൂടെ.

**- ഡോ. ഗീവർഗീസ് മാർ യൂലിയോസ്**

സഹോദരങ്ങളായ ബാവ കക്ഷിയിൽ ഉൾപ്പെട്ടവരോട് ഒരു അപേക്ഷയെ ഉള്ളൂ. നിങ്ങൾക്കും നിങ്ങളുടെ സന്തതി പരമ്പരകൾക്കും നിങ്ങളായി ശാപം വരുത്തി വയ്ക്കരുത്. നിങ്ങൾ ദൈവത്തിൽ വിശ്വസിക്കുന്നവർ ആണെന്നുള്ള വിശ്വാസത്തിലാണ് ഇങ്ങനെ ഒരു അപേക്ഷ. കോട്ടയത്ത് ബാവാ തിരുമേനിയുടെ കോലം കത്തിക്കുകയും മൈക്കിലൂടെ അസഭ്യം പറയുകയും ചെയ്ത സഹോദരനോടും അയാളുടെ കുടുംബത്തോടും ദൈവം ക്ഷമിക്കുമാറാകണമേ എന്ന് എല്ലാവരും പ്രാർത്ഥിക്കണം.





## ഡിണ്ടിഗലിൽ പരിശുദ്ധ അൽവാറീസ് തിരുമേനിയുടെ ഓർമപ്പെരുന്നാൾ ആചരിച്ചു

ഡിണ്ടിഗൽ: മദ്രാസ് ഭദ്രാസനത്തിന്റെ ചുമതലയിൽ ഡിണ്ടിഗലിൽ ആരംഭിച്ച അൽവാറീസ് മാർ യൂലിയോസ് മിഷൻ സെന്ററിൽ പരിശുദ്ധന്റെ പെരുന്നാൾ സെപ്റ്റംബർ 27-ന് ഭക്തിപുരസരം ആചരിച്ചു. മദ്രാസ് ഭദ്രാസനാധിപൻ ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്തയുടെ പ്രധാന കാർമികത്വത്തിൽ തമിഴ് ഭാഷയിൽ വിശുദ്ധ കുർബ്ബാന അർപ്പിച്ചു. മധുര സെൻറ്. തോമസ് പള്ളി, സേലം സെൻറ് ഗ്രീഗോറിയോസ് പള്ളി, തിരുച്ചിറപ്പള്ളി സെൻറ് തോമസ് പള്ളി, തിരുവരമ്പൂർ സെൻറ് മേരീസ് പള്ളി എന്നിവിടങ്ങളിൽ നിന്നുള്ള വിശ്വാസികളും, തദ്ദേശീയരായ തമിഴ് വംശജരും ശുശ്രൂഷകളിൽ പങ്കെടുത്തു. ശാമുവേൽ ഇസ്രായേൽ റമ്പാൻ, ഫാ. ലിജോ ജോർജ്, ഫാ. അജിൻ കോശി ജോൺ എന്നിവർ സഹകാർമികരായിരുന്നു. മിഷൻ സെൻറർ ഡയറക്ടർ ഫാ. ലിനു ലൂക്കോസ്, ഡീക്കൻ മനു ജോസഫ്, കെ. എം. മാത്യു, തോമസ് ചെറിയാൻ എന്നിവർ ക്രമീകരണങ്ങൾക്ക് നേതൃത്വം നൽകി.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



## പഴഞ്ഞിയിൽ കണ്ട ചില കാഴ്ച്ചകൾ അത്രമേൽ സുന്ദരമായി...

പെരുന്നാൾ വഴിയ്ക്കരുകിൽ കടലവിറ്റ് ഒരു ലക്ഷം രൂപ സ്വരൂപിച്ച് പഴഞ്ഞിയിലെ കിഡ്നി രോഗിക്ക് ഡയാലിസിസിന് വേണ്ടി നൽകുമെന്ന് പ്രഖ്യാപിച്ച് ചിറമ്മലച്ചൻ പഴഞ്ഞിയിലേക്ക് വരികയാണ്..

ഇതറിഞ്ഞ പഴഞ്ഞി പള്ളിയിലെ ഭാരവാഹികൾ വഴിയരികിലല്ല പള്ളി മുറ്റത്ത് തന്നെ ചിറമ്മൽ അച്ചൻ കടല വിറ്റോളൂ എന്ന് പറയുന്നു.

വൈകീട്ട് അഞ്ചരയോടെ പള്ളിമുറ്റത്ത് കടലവണ്ടി എത്തി. വെള്ള വൈദീക വസ്ത്രം അണിഞ്ഞ അച്ചൻ കടല വറുക്കാൻ തുടങ്ങി. അച്ചൻ പറഞ്ഞു "ഒരു ലക്ഷം രൂപ കടല വിറ്റ് കിട്ടണം.."

സോഷ്യൽ മീഡിയയിൽ നിന്നും മറ്റും അറിഞ്ഞ് ചില ആളുകൾ അവിടെ എത്തി കടലവാങ്ങി കഴിയാവുന്ന തുക പിരിവ് ബക്കററിൽ നിക്ഷേപിച്ച് തുടങ്ങി..

ഇതിനിടെ പള്ളിയിൽ നമസ്ക്കാരം തുടങ്ങി. മുറ്റത്തിൻറെ ഒരു വശത്ത് ചിറമ്മലച്ചൻറെ കടല കച്ചോടവും.

നമസ്ക്കാരം കഴിയാറുവുമ്പോൾ ചിറമ്മലച്ചനോട് പള്ളിയകത്തേക്ക് വരണമെന്ന് പള്ളി ഭാരവാഹികൾ അഭ്യർത്ഥിച്ചു. ചിറമ്മലച്ചൻ സ്വതസിദ്ധമായ ശൈലിയിൽ കുറച്ച് വാക്കുകൾ ഹൃദ്യമായി പറഞ്ഞു. വാക്കുകൾ പറഞ്ഞ് അവസാനിച്ചപ്പോൾ ആശിർവദിച്ച് പ്രാർത്ഥിക്കാനും ചിർമ്മലച്ചനോട് അഭ്യർത്ഥിച്ചു.

പ്രാർത്ഥനക്ക് ശേഷം അച്ചൻ കടല വിൽപ്പനയിലേക്ക് തിരിഞ്ഞു.

സഭകൾ തമ്മിലുള്ള വ്യത്തികെട്ട തർക്കങ്ങളുടെ കാലമാണിന്ന്. ആ കാലത്താണ് മറ്റൊരു സഭയിലെ വൈദീകനായ ചിറമ്മലച്ചനെ പള്ളിയങ്കണത്തിലേക്കും പള്ളിയകത്തേക്കും ക്ഷണിക്കാനും നമസ്ക്കാരത്തിനൊടുവിൽ വിശ്വസികളോട് സംസാരിപ്പിക്കാനും പഴഞ്ഞി പള്ളി തയ്യാറായത്. പഴഞ്ഞി പള്ളി കാണിച്ച ഈ ഹൃദയ വിശാലത മനോഹരമാണ്. പഴഞ്ഞി പള്ളി വൈദീകരായ ഫാ. ജോസഫ് ചെറുവത്തൂർ ഫാ. ഗീവർഗ്ഗീസ് വർഗ്ഗീസ്, ട്രസ്റ്റി സുമേഷ് ,സെക്രട്ടറി ലിജിൻ, കമ്മറ്റി അംഗങ്ങൾ എല്ലാരും ചിറമ്മലച്ചനെ സന്തോഷത്തോടെ സ്വാഗതം ചെയ്തു.

മിനിപെരുന്നാളിൻറെ തമ്പോലയും, ശിങ്കാരിയും ബാൻറും തിമർത്ത് പള്ളി പറമ്പിൽ കൊട്ടുമ്പോൾ അച്ചൻറെ കടല കച്ചവടവും തകൃതിയായി നടന്നു.



തമ്പോലയുടെ ശബ്ദത്താൽ അനൗൺസ്മെൻററുകൾ ഒന്നും ആർക്കും കേൾക്കാൻ കഴിഞ്ഞില്ലെങ്കിലും അച്ചൻ നിൽക്കുന്ന സ്ഥലം അന്വേഷിച്ച് വന്ന് പഴഞ്ഞിക്കാർ കടലവാങ്ങി. ബക്കറ്റിൽ പണം നിക്ഷേപിച്ച് മടങ്ങി.

നാല് മണിക്കൂർ നിന്ന നിൽപ്പിൽ കടല വറുത്ത് കൊണ്ടിരുന്ന അച്ചൻ പത്തോടെ കച്ചോടം നിർത്തി.

എല്ലാരും ചേർന്ന് പണം എണ്ണിയപ്പോൾ ഒരു ലക്ഷത്തി നാനൂറ് രൂപ..

ചിറമ്മലച്ചൻ ലക്ഷ്യം ലക്ഷ്യമിട്ട് ഒരു ലക്ഷം രൂപ പഴഞ്ഞിക്കാർ നൽകി. അതും പഴഞ്ഞിയിലെ പാവപ്പെട്ട കിഡ്നി രോഗിക്ക് വേണ്ടി.

പഴഞ്ഞിയിൽ അപ്പോഴും തമ്പോലയുടെയും ശിങ്കാരിയുടെയും ബാൻറിൻറെയും ശബ്ദം മുഴങ്ങുന്നുണ്ടായിരുന്നു.

ഈ ആഘോഷ ശബ്ദ്ധങ്ങൾക്കിടയിൽ നമ്മൾ നാട്ടിലെ ദുരിതം അനുഭവിക്കുന്നവരുടെ കരച്ചിൽ കേൾക്കാതെ പോകുന്നുണ്ടോ..?

ആഘോഷങ്ങൾ തുടരട്ടേ. ഒപ്പം വീഴുന്നവരെ ചേർത്ത് പിടിക്കാൻ ഈ നാട്ടിൽ ആളും ബലവും കൂടുതൽ ഉണ്ടായേ പറ്റൂ....!



## കാക്കനാട് ഇൻഫോപാർക്കിൽ ആരാധന ആരംഭിക്കുന്നു

കൊച്ചി: മലങ്കരസഭയിലെ യുവജനങ്ങളെ സഭയുടെ വിശ്വാസത്തിലും പാരമ്പര്യത്തിലും ഉറപ്പിച്ചുനിർത്തുന്നതിന്റെ ഭാഗമായി, മലങ്കര ഓർത്തഡോക്സ് സഭയിലെ ഝഏഝഋഇഋ ന്റെ പ്രസിഡന്റായിരിക്കുന്ന അഭി സഖറിയാസ് മാർ അപ്രേം തിരുമേനിയുടെ നിർദേശപ്രകാരം കൊച്ചി കാക്കനാട് ഇൻഫോപാർക്ക് മേഖലയിൽ തൊഴിൽ ചെയ്യുന്ന ഓർത്തഡോക്സ് വിശ്വാസികളായ യുവജനങ്ങൾക്ക് വി. ആരാധന സൗകര്യം ഒരുക്കുന്നതിന് താല്പര്യപ്പെടുന്നു.

ഭാവിയിൽ മലങ്കര സഭയുടെ ഒരു ആരാധനാകേന്ദ്രം ഈ മേഖലയിൽ ഉയർത്തിക്കൊണ്ട് വരുന്നതിനുള്ള പ്രാഥമിക ചുവടുവെയ്പായി നമുക്ക് ഇതിനെ കാണാം. താല്പര്യമുള്ള എല്ലാ യുവജനങ്ങളും ഇതിന്റെ ഭാഗമായി സഹകരിക്കണമെന്ന് വിനീതമായി അഭ്യർത്ഥിക്കുന്നു.

കൂടുതൽ വിവരങ്ങൾ പിന്നാലെ അറിയിക്കുന്നതാണ്. നിങ്ങൾ എല്ലാവരുടെയും സഹകരണം പ്രതീക്ഷിക്കുന്നു. താല്പര്യമുള്ളവർ ഈ പോസ്റ്റിനു താഴെ കമന്റു ചെയ്യുകയോ, താഴെ നൽകിയിരിക്കുന്ന നമ്പറിൽ ബന്ധപ്പെടാവുകയോ ചെയ്യാവുന്നതാണ്.

**PH: 8086189918**



**പഴഞ്ഞി തീർത്ഥാടന പദയാത്ര ആശീർവദിക്കാൻ പെങ്ങാമുക്ക് പള്ളിയിലേക്ക് എത്തിച്ചേർന്ന പ. കാതോലിക്ക ബാവായ്ക്കും മാത്യൂസ് മാർ സേവേറിയോസ്, ഗീവർഗ്ഗീസ് മാർ യൂലിയോസ് എന്നീ തിരുമേനിമാർക്കും നൽകിയ സ്വീകരണം.**

# വിശ്വാസികളെ പള്ളികളിൽ നിന്ന് പുറത്താക്കുന്നു എന്നത് വ്യാജപ്രചരണം: മാർ അത്താനാസ്യോസ്

മൂവാറ്റുപുഴ: പിറവം സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിൽ സുപ്രീം കോടതി വിധി നടപ്പാക്കുന്നതിന്റെ ഭാഗമായി അനധികൃതമായി പള്ളിയിൽ തമ്പടിച്ചിരുന്ന ആളുകളെ പോലീസ് നീക്കം ചെയ്ത് പള്ളി ജില്ലാ കളക്ടർ ഏറ്റെടുക്കുകയായിരുന്നു. വിശ്വാസികളെ പള്ളിയിൽ നിന്ന് പുറത്താക്കുന്നു എന്ന പ്രചരണം അടിസ്ഥാനരഹിതമാണെന്ന് കണ്ടനാട് ഈസ്റ്റ് ഭദ്രാസന മെത്രാപ്പോലീത്ത ഡോ. തോമസ് മാർ അത്താനാസിയോസ് പ്രസ്താവിച്ചു.

ഈ പള്ളി സംബന്ധിച്ച കേസിൽ സുപ്രീംകോടതി വിധി പ്രസ്താവിക്കുന്നത് 2018 ഏപ്രിൽ 19-ാം തീയതിയാണ്. കോടതി ഉത്തരവിൽ ഈ പള്ളി 1934 ലെ ഭരണഘടനപ്രകാരം ഭരിക്കപ്പെടേണ്ടതാണെന്നും രാജ്യത്തെ കോടതികളും അധികാരികളും ഈ വിധിയനുസരിച്ച് പ്രവർത്തിക്കേണ്ടതാണെന്നും വ്യക്തമായി പറഞ്ഞിട്ടുണ്ട്. എന്നാൽ വിധി അനുസരിക്കാതെ പാത്രിയർക്കീസ് വിഭാഗം പള്ളിയിൽതന്നെ തുടരുകയായിരുന്നു. സുപ്രീംകോടതി വിധി പ്രകാരം നിശ്ചയിക്കപ്പെട്ട വൈദീകരെ തടയുകയും കോടതി വിധികളെ പരസ്യമായി വെല്ലുവിളിക്കുകയും പള്ളിയിൽ സമാന്തര ഭരണം തുടരുകയും ചെയ്ത പശ്ചാത്തലത്തിലാണ് പോലീസ് സംരക്ഷണം ആവശ്യപ്പെട്ട് പള്ളി വികാരിയും ട്രസ്റ്റിമാരും ബഹു. ഹൈക്കോടതിയെ സമീപിച്ചത്. ഈ ഹർജി പരിഗണിച്ച ഹൈക്കോടതി വാദികൾക്ക് പോലീസ് സംരക്ഷണം അനുവദിച്ചു.

കോടതി ഉത്തരവ് നടപ്പാക്കേണ്ടതിന് പള്ളിയിൽ അനധികൃതമായി കയറികൂടിയിരുന്നവരെ നീക്കം ചെയ്യേണ്ടത് ആവശ്യമായിരുന്നു. ഓർത്തഡോക്സ് സഭ, വിശ്വാസികളെ പള്ളിയിൽ നിന്നോ അവരുടെ അവകാശങ്ങളിൽ നിന്നോ പുറത്താക്കുന്നില്ല, സുപ്രീംകോടതി വിധിയനുസരിച്ച് 1934 ലെ ഭരണഘടന അനുസരിക്കുന്ന എല്ലാവർക്കും അതാത് പള്ളികളിൽ തുടരുന്നതിനും അവരുടെ ആവശ്യങ്ങൾ യഥാവിധി നടത്തി കൊടുക്കുന്നതിനും സഭ പ്രതിജ്ഞാബദ്ധമാണെന്നും മെത്രാപ്പോലീത്ത പറഞ്ഞു. കോടതി ഉത്തരവുകൾ തങ്ങൾക്ക് അനുകൂലമാണെങ്കിൽ മാത്രം അനുസരിക്കാൻ സന്നദ്ധരാവുകയും അല്ലെങ്കിൽ അതിനെ വെല്ലുവിളിക്കുകയും ചെയ്യുന്നത് രാജ്യത്തെ അരക്ഷിതാവസ്ഥയിലേക്ക് നയിക്കുമെന്നും അദ്ദേഹം കൂട്ടിച്ചേർത്തു.



മത സൗഹാർദ്ദത്തിന്റെ പെരുന്നാളായ പഴഞ്ഞി കത്തിഡ്രൽ പെരുന്നാളിന് ആശംസകൾ അർപ്പിക്കുന്നതിനായി പാണക്കാട് സയ്യിദ് സാദിഖലി ശിഹാബ് തങ്ങൾ എത്തി. പ. കാതോലിക്കാബാവ, ഡോ. ഗിവർഗീസ് മാർ യൂലിയോസ്, വികാരി ഫാ. ജോസഫ് ചെറുവത്തൂർ, സഹവികാരി ഫാ. ഗിവർഗീസ് വർഗീസ്, ട്രസ്റ്റി സുമേഷ്. പി. വിൽസൻ, സെക്രട്ടറി ലിജിൻ ചാക്കോ എന്നിവർ സന്നിഹിതരായിരുന്നു.



പഴഞ്ഞി കത്തിഡ്രൽ പെരുന്നാളിന് ആശംസകൾ അർപ്പിക്കുന്നതിനായി ബി.ജെ.പി. സംസ്ഥാന ജനറൽ സെക്രട്ടറി എ. എൻ. രാധാകൃഷ്ണൻ പഴഞ്ഞി കത്തീഡ്രലിൽ എത്തിയപ്പോൾ പ. കാതോലിക്കാബാവ ആദരിക്കുന്നു. ഡോ. ഗിവർഗീസ് മാർ യൂലിയോസ്, വികാരി ഫാ. ജോസഫ് ചെറുവത്തൂർ, സഹവികാരി ഫാ. ഗിവർഗീസ് വർഗീസ്, ട്രസ്റ്റി സുമേഷ്. പി. വിൽസൻ, സെക്രട്ടറി. ലിജിൻ ചാക്കോ തുടങ്ങിയവർ സമീപം.

## ‘നൂറുമേനി’ ശില്പശാല

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭാ മാനവശാക്തീകരണ വിഭാഗം നടപ്പിലാക്കുന്ന ‘നൂറുമേനി‘ എന്ന നൈപുണ്യ വികസന പദ്ധതി റിസോഴ്സ് പേഴ്സൺസിനുള്ള പരിശീലനം ഒക്ടോബർ 12, 13 (ശനി, ഞായർ) തീയതികളിൽ പാമ്പാടി മാർ കുറിയാക്കോസ് ദയറായിൽ വച്ച് നടത്തുന്നതാണ്. 12-ന് രാവിലെ 9.30 ന് രജിസ്ട്രേഷൻ ആരംഭിക്കും.

ഡോ. വർഗീസ് പുന്നൂസ്, ഡോ. നെൽസൺ ഏബ്രഹാം, അഭിലാഷ് ജോസഫ്, ഡോ.സിബി തരകൻ, മോൻസി വർഗീസ് തുടങ്ങിയവർ വിവിധ ക്ലാസ്സുകൾക്ക് നേതൃത്വം നൽകും.



ദിവ്യബോധനം ബിരുദദാനം പരി. കാതോലിക്കാബാവ ഉദ്ഘാടനം ചെയ്യുന്നു. ഫാ. ഏലിയാസ് കെ. വി., ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, ഫാ. മാത്യു ചന്ദ്രൻകുന്നേൽ, ഫാ. ഡോ. ടി. ജെ. ജോഷ്വാ, ഫാ. ഡോ. ഷാജി പി. ജോൺ, ഡോ. വർഗ്ഗീസ് മാത്യു, ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത എന്നിവർ സമീപം

## മുളപ്പുറം പള്ളി ഇനി മലങ്കര സഭക്ക് സ്വന്തം

കൊച്ചി: മുളപ്പുറം പള്ളിക്ക് പോലീസു പ്രൊട്ടെക്ഷനു മേലുള്ള സ്റ്റേ കേരളാ ഹൈക്കോടതി റദ്ദു ചെയ്തു.

**Msc applied സൈക്കോളജിയിൽ കേരള യൂണിവേഴ്സിറ്റിയിൽ ഒന്നാം റാങ്ക് മലങ്കര ഓർത്തഡോക്സ് സഭ ചെങ്ങന്നൂർ ഭദ്രാസനത്തിൽപെട്ട കോടുകുളഞ്ഞി പ്രകാശഗിരി സെന്റ് മേരീസ് ഇടവകാംഗം സ്റ്റമി ജോർജ്ജ്.**

**Bsc applied psychologyil MG യൂണിവേഴ്സിറ്റിയിൽ ഒമ്പതാം റാങ്ക് നേടിയിരുന്നു.**